# കലാകൗമുദി

# 353

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ജൂൺ 6, 1982

വില: 1 രൂപ 30 പൈസ

എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:

എസ്. ജയചന്ദ്രൻ നായർ

എൻ. ആർ. എസ്. ബാബു



## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ റിപ്പോർട്ടുകൾ



## കവിത



## ലേഖനം



## കഥ



## നോവൽ



## സിനിമ



## പലവക



## മുഖചിത്രം

ഫോട്ടോ: കെ. എൻ. എസ്. പിക്ചർ ഗ്യാലറി

# ഇനി ഐക്യത്തിൻെറ പരാജയം

എൻ. ആർ. എസ്. ബാബു

**ഭൂരിപക്ഷം കിട്ടിയെങ്കിലും വലതുമുന്നണി നേതാക്കളിൽ പ്രമുഖന്മാരുടെ മുഖം കറുത്തു പോയിരിക്കുന്നു. അവരതു് പറഞ്ഞുകഴിഞ്ഞു. വിജയത്തിലും പരാജയത്തിൻെറ പുകയാണോ അവരുടെ മുഖത്തു് നിഴൽവീശുന്നതു്?**

അറുപത്തിമൂന്നും എഴുപത്തേഴും സീററുവീതമാണ് ഇടതുമുന്നണിക്കും വലതുമുന്നണിക്കും ഈ തിരഞ്ഞെടുപ്പിൽ കിട്ടിയതു്. കരുണാകരൻെറ രണ്ടു സീററിൽ ഒന്നു കുറച്ചാൽത്തന്നെയും എഴുപത്താറു സീററുണ്ടു് വലതുമുന്നണിക്കു്. അതായതു് ഇപ്പോഴത്തെ പ്രതിപക്ഷവും ഭരണപക്ഷവും തമ്മിൽ നിയമസഭയിലെ അകലം 13 സീററിൻേറതാണു്. സ്പീക്കറുടെ ഒന്നുകൂടി നീക്കിവച്ചാൽ ബാക്കി ഒരു ഡസൻ സീററിൻെറ ഭൂരിപക്ഷം തീർച്ചയായുമുണ്ടു്. നോമിനേററഡ് മെമ്പർ വരുമ്പോഴ് അതു് വീണ്ടും പതിമൂന്നായി ഉയരും.

നമ്മുടെ പതിമൂന്നാമത്തെ ഈ മന്ത്രിസഭയ്ക്കു് ഇങ്ങനെ പതിമൂന്നംഗങ്ങളുടെ ഭൂരിപക്ഷം ഉണ്ടായിട്ടുകൂടിയും വലതുമുന്നണി നേതാക്കളിൽ പ്രമുഖന്മാരുടെ മുഖം കറുത്തുപോയിരിക്കുന്നു. വെറും നേതാക്കളുടെ മുഖമല്ല. സാക്ഷാൽ കരുണാകരൻെറയും, സാക്ഷാൽ വലതുമുന്നണി കൺവീനറുടെയും മുഖം.

അതൃപ്തമായ മുഖത്തോടെ കരുണാകരൻ കണക്കുകൂട്ടുന്ന ചിത്രങ്ങൾ ചില പത്രങ്ങളിൽവന്നുവെന്നു മാത്രമല്ല, കരുണാകരനും നീലകണ്ഠൻനായരും (വലതുമുന്നണി കൺവീനർ) അതു തുറന്നു പറയുകയുംചെയ്തു. യൂണിയൻ മുസ്ലിംലീഗു നേതാക്കളും പറഞ്ഞു, തങ്ങൾ തിരഞ്ഞെടുപ്പു ഫലത്തിൽ തൃപ്തരല്ലെന്നു്. എൻ. ഡി. പി. നേതാക്കളും അതു പറഞ്ഞു. മാണിഗ്രൂപ്പു നേതാക്കളും പറഞ്ഞു, വിജയം കുറേക്കൂടി നന്നാക്കാമായിരുന്നുവെന്നു്.

പതിമൂന്നംഗങ്ങളുടെ ഭൂരിപക്ഷം ഉണ്ടായിട്ടും ഇവരെല്ലാം എന്തിനിതു പറയുന്നു?

ഇതിനകം കേരളത്തിൽ പലരും കൂട്ടിക്കഴിഞ്ഞ ആ കണക്കുണ്ടല്ലോ, 77—7 ? അതുതന്നെ കാരണം.

മാണിഗ്രൂപ്പിൻെറ ആറും പിന്നെ ഒരു ഒന്നും ചേരുമ്പോൾ ഏഴായി. ആ ഏഴും പോയിക്കഴിഞ്ഞാൽ ഇന്നത്തെ ഉറപ്പുള്ള മന്ത്രിസഭ എവിടെക്കിടക്കും? ഒരു ജനകീയ മന്ത്രിസഭ അധികാരമേററു് നാലഞ്ചുനാൾപോലും തികയും മുമ്പു്, അതു മറിഞ്ഞുവീഴുന്ന കാര്യം സ്വപ്നം കാണുകയല്ല. അതിനുവേണ്ടി കരുനീക്കുന്നതുമല്ല. ഭരണമുന്നണി നേതാക്കളുടെതന്നെ മനസ്സിലിരിപ്പു പറഞ്ഞതാണു്.

മാണിഗ്രൂപ്പ് എന്തും ചെയ്യുകളയുന്ന ഒരു വിഭാഗമാണെന്നു് തിരഞ്ഞെടുപ്പുനടക്കുന്നതിനുമുമ്പേ കോൺഗ്രസ്-ഐയിലേയും കോൺഗ്രസ്-എയിലേയും ചില നേതാക്കൾ പറഞ്ഞിരുന്നു. തിരഞ്ഞെടുപ്പിൽ, കഴിയുമെങ്കിൽ മാണിഗ്രൂപ്പിനെ കൂടാതെതന്നെ ഭൂരിപക്ഷം നേടിയെടുക്കണമെന്നു് അവർ മോഹിച്ചിരുന്നു. മാണിഗ്രൂപ്പിൻെറ തല്ക്കാലഭാഗ്യത്തിനും, അവരുടെ മുന്നണിയിലെ മററുകക്ഷികളുടെ നിർഭാഗ്യത്തിനും അതു നടന്നില്ല. അതുതന്നെയല്ലേ 'മുഖം കറുക്കാൻ' കാരണം?

## മാണിഗ്രൂപ്പ്

മാണിഗ്രൂപ്പിനു് സന്തോഷം തീരെയില്ല എന്നതു പറയേണ്ടതില്ല. 22 ചോദിച്ചു. 17 കിട്ടി, 17-ൽ മത്സരിച്ചു. 11 തോററു. 6 ജയിച്ചു. അതു സാരമില്ലെന്നു വയ്ക്കാം. ജോസഫ് ഗ്രൂപ്പ് പത്തിലേ മത്സരിച്ചുള്ളു. അതിൽ 8 ജയിച്ചു. ആറിനേക്കാൾ വലുതല്ല എട്ടെന്നു് പറയാനാവുമോ? ജോസഫ് ഗ്രൂപ്പാണു വലുതെന്നു തെളിയിച്ചതാണു് ഈ പുതിയ മുന്നണിയിലേക്കു് കാലുമാറിയതുകൊണ്ടു മാണിഗ്രൂപ്പിനുള്ള നേട്ടം. അവർക്കു സന്തോഷം വരുന്നതെങ്ങനെ? മറെറാന്നുള്ളതു്, മുമ്പേതന്നെ ജോസഫ് ഗ്രൂപ്പിനോടാണു് കോൺഗ്രസ്—ഐക്കും കോൺഗ്രസ്—എക്കും പ്രേമക്കൂടുതലെന്ന മാണിഗ്രൂപ്പിൻെറ സംശയമാണു്. ഇതു മററുള്ളവർക്കും അറിയാം. തിരഞ്ഞെടുപ്പിൽ ജോസഫ് ഗ്രൂപ്പുകാർ കാലുമാറി വോട്ടുചെയ്തു എന്നു് മാണിഗ്രൂപ്പുകാർ ആത്മാർത്ഥമായി വിശ്വസിക്കുന്നു. തങ്ങളെ തറപററിക്കാനും അങ്ങനെ തങ്ങളാണു് ചെറിയ കേരള കോൺഗ്രസ് ഗ്രൂപ്പെന്നുവരുത്തി പകരം വീട്ടാനും ജോസഫ്ഗ്രൂപ്പ് ആസൂത്രണം ചെയ്ത പരിപാടി വിജയിച്ചിരിക്കുന്നു. ഒററക്കുടുംബംപോലെ നിന്നു് ഭരിക്കുമെന്നാണു് മുഖ്യമന്ത്രി കരുണാകരൻ പറയുന്നതെങ്കിലും, ഒരേ കുടുംബത്തിലെ അംഗങ്ങൾ തന്നെ പരസ്പരം ദ്രോഹിക്കുന്നതുപോലെ, അവിശ്വസിക്കുന്നതുപോലെ, ഈ ഭരണമുന്നണി കുടുംബത്തിലും ഛിദ്രം തലനീട്ടുന്നതിനു മററു കാരണങ്ങളെന്തിനു്? മാണിഗ്രൂപ്പുതന്നെ, തിരഞ്ഞെടുപ്പു ഫലം അവലോകനം ചെയ്കെ പറഞ്ഞതു് കുറേക്കൂടി പരസ്പരവിശ്വാസത്തോടും കെട്ടുറപ്പോടുംകൂടി മത്സരിച്ചു് കുറേക്കൂടി സീററുകൾ നേടാമെന്നാണു്. ജോസഫ് ഗ്രൂപ്പ് വേലവച്ചില്ലായിരുന്നെങ്കിൽ എന്നു് മററു വാക്കുകളിൽ പറയാമായിരുന്നതു് ഒരു ഭംഗികരുതി അവരിങ്ങനെ പറഞ്ഞുവെന്നുമാത്രം. കോട്ടയം ജില്ലയാണു് കേരളകോൺഗ്രസ്സുകളുടെ തൊട്ടിൽ. തൊട്ടിലെന്നല്ല, ശക്തികേന്ദ്രം എന്ന സ്ഥിരം വാക്കുതന്നെ വച്ചു പറയണം. ആ ശക്തികേന്ദ്രത്തിൽ മാണിഗ്രൂപ്പ് ആറിടത്തു മത്സരിച്ചു. ജയിച്ചതെത്ര? പകുതി ജയിച്ചു; പകുതി തോററു. ബാലററുപെട്ടിയിലൂടെയുള്ള ജോസഫ് ഗ്രൂപ്പിൻെറ കാലുവാരലല്ലാതെ ഇതെന്തിനെ കാണിക്കുന്നുവെന്നാണ് മാണിഗ്രൂപ്പ് നേതാക്കൾ ക്രോധത്തോടെ അന്യോന്യം ചോദിക്കുന്നതു്. നായനാർ മന്ത്രിസഭ വിട്ടിറങ്ങിയതും, അന്നത്തെ ഇടതുമുന്നണിയെ തകർത്തതും, കറപ്പയ്യയുടെ ഇരുപത്തിരണ്ടു സീററ് എന്ന ഉറപ്പു് നടക്കാതെവന്നപ്പോൾ പതിനേഴുകൊണ്ടു് തൃപ്തിപ്പെട്ടതും എല്ലാം ഈ അവഹേളനത്തിനും ഈ പമ്മലിനും മാത്രമായിരുന്നു എന്നു് മാണിഗ്രൂപ്പ് ഒരു നിരാശയോടെ ഓർക്കുന്നു. നായനാർ പ്രഭൃതികൾ ക്രമസമാധാനഘാതകന്മാരായിരുന്നെങ്കിലും മററു ശല്യമൊന്നുമില്ലാത്തവരായിരുന്നു. അവിടെയാണു നിന്നിരുന്നതെങ്കിൽ കഴിഞ്ഞതവണത്തേതിനെക്കാൾ അന്തസ്സോടെ, കൂടുതൽ സീററോടെ കൂടുതൽ അധികാരത്തോടെ വാഴാമായിരുന്നു!

ഇങ്ങനെയൊക്കെ അവർ ചിന്തിക്കുന്നുണ്ടെങ്കിലും ഭരണമുന്നണി വിട്ടിറങ്ങാൻ മാണിഗ്രൂപ്പ് തുനിയില്ല. പിന്തിരിയാൻ ഇനി ഒട്ടുമില്ല. അതിനാൽ ഇപ്പോൾ നിൽക്കുന്നിടത്തു നില്ക്കാം എന്നു് വിചാരിക്കുന്നു. ഒരാശ്വാസമുള്ളതു് തല്ക്കാലം സ്വന്തം ഗ്രൂപ്പിനെ ഒററക്കെട്ടായി ഒരുവിധം നിറുത്തുവാൻ കഴിയുന്നു എന്നതാണു്. കടുത്തുരുത്തിയിൽനിന്നു് ഒ. ലൂക്കോസുകൂടി ജയിച്ചുവന്നിരുന്നെങ്കിൽ കുറേക്കൂടി തലവേദനയാകുമായിരുന്നു. പ്രൊഫസർ ലൂക്കോസ്, പണ്ടേതന്നെ മന്ത്രിപദമാവശ്യപ്പെട്ടിരുന്ന ആളാണു. ഇത്തവണ അദ്ദേഹം മന്ത്രിപദത്തിനു് ശക്തനായ ഒരു കണ്ടെൻഡർ ആവുമെന്നു് അറിയാമായിരുന്നതുമാണു്. ഉമ്മൻചാണ്ടിയുടെ പൊലീസ് ഭരണത്തിനെതിരെ ലൂക്കോസ് സത്യഗ്രഹമിരുന്നതിനാൽ ആൻറണി ഗ്രൂപ്പുകാർക്കു് അദ്ദേഹത്തോടു് നീരസമുണ്ടായിരുന്നു. ജോസഫ് ഗ്രൂപ്പിൻെറ വേലവയ്പും, സ്വന്തം ഗ്രൂപ്പിൻെറ തന്നെ ആഗ്രഹവും കൂടിയായപ്പോൾ പ്രൊഫസർ ലൂക്കോസിൻെറ സേവനം ഇത്തവണ നിയമസഭയ്ക്കു കിട്ടാതായി. നിയമസഭയുടെ നിർഭാഗ്യം! മാണിഗ്രൂപ്പിൻെറ ഭാഗ്യം! ഇതൊക്കെ പുറത്തുപറഞ്ഞുനടക്കാതെ, ഓർത്തു സുഖിക്കാനല്ലേ തല്ക്കാലം കഴിയൂ.

## ആൻറണിഗ്രൂപ്പ്

മാർക്സിസ്റ്റ് പാർട്ടി എന്ന ബിഗ് ബ്രദർ, കോൺഗ്രസ് എന്ന തങ്ങളുടെ പാർട്ടിയെ വിഴുങ്ങി നശിപ്പിക്കാൻ ശ്രമിക്കുന്നു എന്നറിഞ്ഞപ്പോഴാണു്, പാർട്ടി വളർത്താൻവേണ്ടി ആൻറണി ഗ്രൂപ്പുകാർ പഴയ ഇടതുമുന്നണിയെ തകർത്തു പുറത്തിറങ്ങിയതെന്നു പറയപ്പെടുന്നുണ്ടല്ലോ. സത്യം അതിനുമപ്പുറത്തെവിടെയെങ്കിലുമാണു്. അതേതായാലും, പാർട്ടി വളർത്താനിറങ്ങിയ ആൻറണി ഗ്രൂപ്പുകാർക്കു് മുമ്പുണ്ടായിരുന്ന 22 ഇപ്പോൾ 15 ആയിട്ടുണ്ടു്. അധികാരമില്ലെങ്കിൽ മണ്ണാങ്കട്ടപോലെ അലിഞ്ഞും പപ്പടംപോലെ പൊലിഞ്ഞും പോകുമായിരുന്ന ഈ 'യുവസംഘടന'യ്ക്കു് ഇപ്പോഴും അധികാരം കൈയിൽത്തന്നെയുണ്ടെന്നതു് ചില്ലറ നേട്ടമൊന്നുമല്ല. ബദ്ധവൈരിയായ പി. സി. ചാക്കോയെ വകവരുത്തിയതു് മോശമോ? പാർട്ടിവളർത്താൻ വളരെയേറെ ഉപകരിക്കുന്ന ആഭ്യന്തരവകുപ്പുപ്പെടെ പലതും ഇപ്പോൾ കൈയിലിരിക്കെ, സീററിൻെറ എണ്ണം കുറഞ്ഞതിൽ റിഗ്രററ് വേണ്ട എന്നു് ആൻറണിഗ്രൂപ്പു കരുതുന്നു. മന്ത്രിപദകാംക്ഷികളുടെ ശല്യം ഒരു ശല്യംതന്നെ. മന്ത്രിപദത്തിൻെറ പ്രാരബ്ധങ്ങൾ ഏററുവാങ്ങി ജനസേവനം ഫലപ്രദമായി നടത്തുവാനുള്ള കേവലവ്യഗ്രതകൊണ്ടാണു് പലരും ഇങ്ങനെ കാംക്ഷയുമായി നടക്കുന്നതെന്നു് ആൻറണിഗ്രൂപ്പു നേതൃത്വത്തിനറിയാം. അവരെ തല്ക്കാലത്തേക്കെങ്കിലും അടക്കിനിറുത്താൻ ശ്രമിച്ചുനോക്കുന്നുണ്ടു്. പക്ഷേ, മന്ത്രിപദമില്ലാതെ ഉറക്കം വരാത്ത നിരവധി പ്രമുഖരെ വെളിയിൽ നിറുത്തിക്കൊണ്ടു്, സിറിയക് ജോണിനെയും കെ. പി. നൂറുദ്ദീനെയും വയലാർ രവിയേയും വച്ചു ഭരിച്ചാൽ! പിന്നെ ഒരു കുളിർതണൽ കാണുന്നതു് കോൺഗ്രസ്—ഐയിലാണു്. മൂന്നുനാലു മാസത്തിനകം ലയനസൗഭാഗ്യം വരും. അപ്പോഴേക്കും ബലം കൂടും. പാർട്ടി ശടപിടനു വളരും. ആദർശകസുമം പ്രായോഗിക ഫലമായി പഴുത്തു കനിയും. ഇന്നത്തെ കൊതിക്കെറുവുകാർ അപ്പോഴേക്കും ഉറക്കമായിക്കഴിയും.

എങ്കിലും ആത്മാവിൻെറ ചെറിയ കഷണങ്ങൾ എവിടെയോ മിച്ചം കിടക്കുന്ന ചില കോൺ—എ.ക്കാർ ചില്ലറ



പരിശോധനകൾ നടത്തിയപ്പോൾ ഞെട്ടിപ്പോകുന്നു. നൂറുകൊല്ലം കമ്മ്യൂണിസ്റ്റുകളെ അധികാരത്തിൽനിന്ന് അകററിനിറുത്തുമെന്നു ഗർജ്ജിച്ചവരാണു തങ്ങൾ. കമ്മ്യൂണിസ്റ്റുകൾ ഇതാ, തൊട്ടുപിറകിൽ, തൊട്ടുതൊട്ടില്ലെന്ന മട്ടിൽ നിൽക്കുന്നു. അതു മാത്രമോ? ഓരോ കക്ഷിക്കും കിട്ടിയ വോട്ടിന്റെ കണക്കു പുറത്തുവന്നപ്പോഴാണ്, തങ്ങൾ യഥാർത്ഥത്തിൽ എത്രയുണ്ടെന്നു വ്യക്തമാകുന്നത്. പോസ്റ്ററൊട്ടിപ്പുകാരും മുദ്രാവാക്യം വിളിപ്പുകാരും മററുമായ പ്രവർത്തകരും, അവരോളംതന്നെ എണ്ണംവരുന്ന മണ്ഡല-ബ്ലോക്ക്-ജില്ലാ-സംസ്ഥാന നേതാക്കളും അവരുടെ ചില അടുത്ത മിത്രങ്ങളും കഴിഞ്ഞാൽ, വോട്ടിന്റെ ബലത്തിൽ തങ്ങളൊന്നുമല്ല എന്നല്ലേ ഈ കണക്കുകൾ കാണിക്കുന്നത്? ഇടതുമുന്നണിയിൽനിന്ന് തങ്ങളും മാണിഗ്രൂപ്പും മാറിപ്പോയിട്ടും ഇടതുമുന്നണിയുടെ വോട്ടിൽ വലിയ കുറവൊന്നുമുണ്ടായില്ല. വലതുമുന്നണിയുടെ വോട്ടിൽ വലിയ കൂടുതലുമുണ്ടായില്ല. ലയനഫോർമുല തയ്യാറാകുമ്പോൾ ഇതു കോൺഗ്രസ്—ഐ. യിലെ ചതുരന്മാർ ചൂണ്ടിക്കാണിക്കാതിരിക്കില്ല എന്നാണ് ഭീതി!

## കോൺഗ്രസ്—ഐ

ഇന്ത്യയിലെങ്ങും ആഭ്യന്തരച്ഛിദ്രംമൂലം ഇമേജു കുറത്തുകൊണ്ടിരിക്കുന്ന പാർട്ടിയാണ് കോൺഗ്രസ്-ഐ. കേരളത്തിലും വലിയ വ്യത്യാസമൊന്നുമില്ല, ഈ കഥയ്ക്ക്. എന്നാൽ തിരഞ്ഞെടുപ്പിനുള്ള തയ്യാറെടുപ്പ് തുടങ്ങും മുമ്പുതന്നെ, അധികാരം കരസ്ഥമാക്കുക എന്ന പരമപ്രധാന ലക്ഷ്യം നേടാൻ, ഒക്കുന്ന കച്ചിത്തുരുമ്പുകൾ പോലും വാരിയടുക്കിവയ്ക്കാനും, അതിലൊന്നുപോലും പറന്നുപോകാതിരിക്കാനും ശ്രദ്ധിച്ചതു കാരണം കോൺഗ്രസ്-ഐ. നയിക്കുന്ന മുന്നണിക്ക് ഈ ഭൂരിപക്ഷം ലഭ്യമായി. അതിനുള്ള ക്രെഡിററ് മുഴുവനും അതിന്റെ നേതാവ് കെ. കരുണാകരനു ചെല്ലേണ്ടതുതന്നെ. നാടാർ സമുദായത്തിന് ഉദ്യോഗസംവരണശതമാനം ലേശം കൂട്ടിക്കൊടുത്തതിനാൽ തെക്കേ മണ്ഡലങ്ങൾ കാണിക്കേണ്ടതായ കൃതജ്ഞതാപ്രകടനം ഉണ്ടായില്ല എന്നതൊഴിച്ചാൽ, കൊല്ലം, കോട്ടയം, ആലപ്പുഴ, ഇടുക്കി, എറണാകുളം എന്നീ ജില്ലകൾ പ്രതീക്ഷിച്ചതുപോലൊക്കെത്തന്നെ പെരുമാറി. ധീവരസഭ മുതൽ എസ്. ആർ. പി. യും എൻ. ഡി. പി. യും വരെയുള്ള ജാതീയകക്ഷികളെ കൂടെത്തന്നെ നിറുത്തുന്നതിൽ കാണിച്ച ദീർഘദൃഷ്ടി പ്രയോജനം ചെയ്തു. തിരഞ്ഞെടുപ്പെല്ലാം കഴിഞ്ഞ് അധികാരം പങ്കുവയ്ക്കുന്നിടത്ത് കൊതിക്കെറുവുകളുണ്ടാകുന്നതു പതിവാണ്. കോൺഗ്രസ്—ഐയിൽ അതുണ്ടായില്ലെങ്കിൽ, അതിനു പേര് കോൺഗ്രസ്—ഐ. എന്നായിരിക്കാൻ പററില്ലല്ലോ. തെക്കേയററത്തെ എം. എൽ. എ. സുന്ദരൻ നാടാർക്ക് മന്ത്രിസ്ഥാനം വേണമെന്നു പറയുന്നതു മനസ്സിലാക്കാൻ പ്രയാസമില്ല. പണ്ടേയുള്ള ഒരു കോൺഗ്രസ്-ഐ നേതാവാണ്. ആർക്കും യാതൊരു ശല്യങ്ങൾക്കും മുതിരാതെ, സ്വന്തം നാട്ടുകാരുടെ കാര്യം മാത്രം നോക്കി നടക്കുന്ന എം. എൽ. എ. അദ്ദേഹത്തിനു മന്ത്രിപദം നൽകിയിരുന്നെങ്കിൽ തിരുവനന്തപുരം ജില്ലയ്ക്കുകൂടി മന്ത്രിസഭയിൽ പ്രാതിനിദ്ധ്യം നൽകിയെന്നു പറയാൻ കഴിയുമായിരുന്നു. അതു മാത്രമല്ല, നീലലോഹിതദാസാണ് നാടാർസമുദായത്തിന്റെ ഏററവും വലിയ നേതാവെന്ന് ഈ തെരഞ്ഞെടുപ്പു തെളിയിച്ചിരിക്കെ, സുന്ദരൻ നാടാർക്ക് മന്ത്രിപദം നൽകുന്നതുവഴി, നീലന്റെ പ്രാമാണ്യത്തിന് ഉടവും വരുത്താമായിരുന്നു. രണ്ടിടങ്ങളിൽ ജയിച്ചുകാണിച്ചിരിക്കുന്ന കരുണാകരൻ, നേമം മണ്ഡലമാണ് ഉപേക്ഷിക്കുന്നതെങ്കിൽ അവിടെ നടക്കുന്ന ഉപതിരഞ്ഞെടുപ്പിൽ കോൺഗ്രസ്-ഐയ്ക്കു നിഷ്പ്രയാസം വിജയം നേടാനും സുന്ദരൻ നാടാരുടെ മന്ത്രിപദം ഉതകുമായിരുന്നു. ഇതൊന്നും വേണ്ടെന്നു വച്ചതു് കരുണാകരൻ മാളയ്ക്കു പകരം നേമം മതിയെന്ന് ഉള്ളിൽ കരുതുന്നതുകൊണ്ടാവാനേ വഴിയുള്ളു. അല്ലെങ്കിൽ, സംവരണശതമാനം കൂട്ടിക്കൊടുത്തിട്ടും കൂടെനിൽക്കുന്ന ആ സമുദായത്തിലെ ഇനി ഒരാൾക്ക് മന്ത്രിസ്ഥാനം കൂടി കൊടുത്താലും വലിയ പ്രയോജനമുണ്ടാവില്ല എന്നു കണ്ടിട്ടാവണം. സുന്ദരൻനാടാരെപ്പോലെ, അതൃപ്തിയിൽ നിൽക്കുന്ന വേറെ പലരും കോൺഗ്രസ്-ഐയിൽ ഉണ്ടെന്നാണു കേൾക്കുന്നതു്. ടി. എച്ച് മുസ്തഫയും എ. എൽ. ജേക്കബ്ബും, കെ. കെ. ശ്രീനിവാസനും ഉൾപ്പെടെ പലരും. എ. എൽ. ജേക്കബ്ബിനു മന്ത്രിപദം വാങ്ങിക്കൊടുക്കാനുള്ള ശേഷി, അദ്ദേഹത്തിനു പിന്നിലുള്ള ലത്തീൻ കത്തോലിക്കാ സമുദായത്തിനുണ്ട്. തള്ളപ്പെട്ടുപോകാവുന്നത് മസ്തഫ മുതൽപ്പേരാണ്. ധീവരസഭയുടെ ദിനകരനും, പത്തനംതിട്ട ജില്ലാ ഫെയിം കെ. കെ. നായരും മററും മന്ത്രിപദം ലഭിക്കാത്തതിന്റെ നീരസമുള്ളവരാണ്. എന്നിരിക്കെ ഇനി കോൺഗ്രസ്—ഐയിൽ ഒരാൾക്കെങ്കിലുംകൂടി മന്ത്രിസ്ഥാനം നൽകിയാൽ പഴങ്കഥയിലെ പണ്ടാരപ്പെട്ടി തുറക്കുംപോലെ, നാനാജാതി ജന്തുക്കൾ പുറത്തുചാടി ഭീകരാവസ്ഥ സൃഷ്ടിക്കും. 'അനുരഞ്ജനകഥയിൽ ഒന്നാമതിൽ ഒന്നാമൻ' എന്ന് ഈയിടെ ഒരു പത്രം വാഴ്ത്തിയ കരുണാകരന്റെ മധുരസുന്ദരമായ ചിരിയിൽ നമുക്ക് ഏതായാലും വിശ്വാസമർപ്പിക്കേണ്ടിയിരിക്കുന്നു. പുറത്തൊക്കെ പറഞ്ഞുകേൾക്കുന്നതു് ഒന്നോ രണ്ടോ കൊല്ലം കഴിയുമ്പോൾ കരുണാകരന്റെ സ്ഥാനത്തു് മറെറാരാൾ മുഖ്യമന്ത്രിയായി വരുമെന്നും കരുണാകരൻ കൂടുതൽ ഔന്നത്യങ്ങളിലേക്കു മാറുമെന്നും അപ്പോഴുണ്ടാകുന്ന മാററങ്ങളോടൊപ്പം ഇപ്പോഴത്തെ നീരസക്കാരെ തൃപ്തിപ്പെടുത്താനാണ് ചിന്തയെന്നുമൊക്കെയാണ്. നിസ്സർഗ്ഗസുന്ദരമായ കവിത എന്നു പറയാറുണ്ടല്ലോ. അമ്മാതിരി ജന്മസിദ്ധ സുന്ദരമായ തമ്മിലടിക്കു കേളികേട്ട ഒരു കക്ഷി ഇത്രയെങ്കിലുമൊക്കെ കൊണ്ടെത്തിച്ചതു് മഹാസാമർത്ഥ്യം എന്നു തന്നെ വാഴ്ത്തപ്പെടണം!

## യൂണിയൻലീഗ്

തങ്ങളുടെ അഭേദ്യമായ ദുർഗ്ഗമായി മലപ്പുറം ജില്ലയെ കാത്തുസൂക്ഷിക്കാൻ ഇന്ത്യൻ യൂണിയൻ മുസ്ലിംലീഗിനു കഴിഞ്ഞതിൽ ആ പാർട്ടിയുടെ നേതൃത്വത്തെയും പ്രവർത്തകരെയും അഭിനന്ദിക്കുന്നതിൽ ഒരു പിശുക്കും കാണിക്കേണ്ടതില്ല. ലീഗ് ഒന്നു മടിച്ചിരുന്നെങ്കിൽ തിരുവനന്തപുരം വെസ്റ്റ് മുതൽ—അല്ല, നേമം മുതൽ—കൊട്ടാരക്കരയിലൂടെ വടക്കോട്ട് മാളവരെയെങ്കിലും പ്രമുഖ തലകൾ പലതും തറയിൽ ഉരുളുമായിരുന്നു. എൻ. ഡി. പി. യും എസ്. ആർ. പി. യും കാണിച്ചതിനെക്കാൾ വിശ്വസ്തതയോടെ, കാര്യശേഷിയോടെ, ലീഗണികൾ ഈ തിരഞ്ഞെടുപ്പിൽ സ്വന്തം പങ്കു നിറവേററി. ആരോ പറഞ്ഞുകേട്ടതുപോലെ സി. എച്ച്. മുഹമ്മദുകോയയ്ക്കു ഗവർണ്ണർ പദവും, മററുള്ളവർക്കെങ്കിലുമൊക്കെ മന്ത്രിപദങ്ങളും നൽകിയാലും തീരാത്ത കടപ്പാടാണ് കോൺഗ്രസ്-ഐയ്ക്കു ഉണ്ടായിത്തീർന്നിരിക്കുന്നതു്. ബി. ജെ. പി.യുടെ ഭീകരമായ ഭീഷണി മലപ്പുറം ജില്ലയിലെ പ്രചരണരംഗത്താകമാനം ഗന്ധം വീശിവീശിനിന്നെങ്കിലും താമരപ്പൂക്കളെ ഏണികൾ നിഷ്പ്രഭമാക്കി. കുങ്കുമവർണ്ണത്തെ ഹരിതവർണ്ണം വിളങ്ങാനനുവദിച്ചില്ല.






## ബി. ജെ. പി.

മലപോലെ വന്നു. എങ്ങനെ പോയി എന്നു പറയാനില്ല. എഴുപതോളം ബി. ജെ. പി. സ്ഥാനാർത്ഥികളിൽ രണ്ടേരണ്ടുപേർക്കു മാത്രമാണ് ജാമ്യത്തുകതന്നെ മടക്കിക്കിട്ടിയതു്. ബി. ജെ. പി.യുടെ സ്റ്റേററ് പ്രസിഡൻറ് രാജഗോപാലിനുപോലും അഗണ്യമായ വോട്ടേ പാലക്കാട്ടു ലഭിച്ചുള്ളു എന്നതിൽനിന്ന്, ഇടതുമുന്നണിയും വലതുമുന്നണിയുമല്ലാതെ ഒരു ബദൽ മുന്നണി വേണമെന്നു കേരളത്തിലെ വോട്ടുകാർ ചിന്തിക്കുന്നതായി തോന്നുന്നില്ല. പക്ഷേ, ഇതിനിടയിൽ മറെറാന്നു കാത്തിരിക്കുന്നതു മൗഢ്യമാണ്. പത്തു മണ്ഡലങ്ങളിലെങ്കിലും തിരഞ്ഞെടുപ്പുഫലം മറിച്ചാകുമായിരുന്നു, ബി. ജെ. പി. യുടെ സാന്നിദ്ധ്യമില്ലായിരുന്നെങ്കിൽ. സ്വതന്ത്രസ്ഥാനാർത്ഥികൾക്കു ഇങ്ങനെയൊരട്ടിമറിക്കു കഴിയുമല്ലോ എന്നു വാദിച്ചേക്കാം. ഇത്തവണ മത്സരിച്ചവരിൽ ഏററവും 'വലിയ' സ്വതന്ത്രനെന്നു പറയാവുന്ന ആലപ്പുഴയിലെ ഷെറീഫിനുപോലും കാര്യമായൊന്നും ചെയ്യാൻ കഴിഞ്ഞില്ല എന്നോർക്കുക. എന്നാൽ ബി. ജെ. പി. ഒരുകാര്യം ചെയ്തു. ഇരുമുന്നണികളോടും സമദൂരം അകന്നുനില്ക്കുമെന്നു പ്രഖ്യാപിച്ച അവർ, എൻ. ഡി. പി. യുടെ സ്ഥാനാർത്ഥികളെ എതിർത്തില്ല. എസ്. ആർ. പി. യുടെ സ്ഥാനാർത്ഥികളെയും എതിർത്തില്ല. പല മണ്ഡലങ്ങളിലും അവർ സ്വന്തം സ്ഥാനാർത്ഥിയെ അവഗണിച്ചുകൊണ്ടുതന്നെ വലതുപക്ഷമുന്നണി സ്ഥാനാർത്ഥികൾക്കുവേണ്ടി രംഗത്തിറങ്ങി വിയർപ്പൊഴിഞ്ഞു. കേരളത്തിലെ പകുതിയോളം മണ്ഡലങ്ങളിൽ ഇത്തവണമത്സരിച്ച തോററ അനുഭവം, അടുത്തതവണത്തേക്കുള്ള മൂലധനനിക്ഷേപമാക്കി മാററാനാവുമോ എന്നു പരിശോധിച്ചുകൊണ്ടിരിക്കുകയാണ് ബി. ജെ. പി.

## ജാതീയകക്ഷികൾ

ഏതൊക്കെയാണ് കേരളത്തിലെ ജാതീയകക്ഷികൾ എന്ന് കണ്ണുംപൂട്ടി അങ്ങു പറയാവതല്ല. ഇപ്പോഴത്തെ മന്ത്രിസഭതന്നെ നോക്കു. എൻ. ഡി. പി. ക്ക് എത്രമന്ത്രി, എസ്. ആർ. പിക്ക് എത്ര മന്ത്രി, ലീഗിനു എത്രമന്ത്രി, കോൺഗ്രസ്—ഐ യ്ക്കും കോൺഗ്രസ്—എയ്ക്കും എത്രമന്ത്രി എന്നല്ല ഇപ്പോഴത്തെ കണക്ക്. ഈഴവമന്ത്രിമാർ 5, നായരമന്ത്രിമാർ 4, ക്രിസ്ത്യൻ മന്ത്രിമാർ നാലോ അഞ്ചോ, മുസ്ലീം മന്ത്രിമാർ 4. ഇങ്ങനെയാണു കണക്കു പോകുന്നതു്. മതേതര സോഷ്യലിസ്ററു റിപ്പബ്ലിക്ക് എന്ന ഇന്ത്യാമഹാരാജ്യത്തിനു ഭരണഘടനയിൽ വിശേഷണപദം നിർവ്വചിച്ചു ചേർത്ത മഹത്തായ കോൺഗ്രസ്പോലും കണക്കുകൂട്ടുന്നതു് ആ ജാതിക്കാരെത്ര, ഈ ജാതിക്കാരെത്ര എന്ന മട്ടിൽത്തന്നെ. അതിനാൽ നമുക്കു ജാതീയകക്ഷികളുടെ കാര്യം പറയുമ്പോൾ, ലേശം ഇളിഭ്യതയോടെ മാത്രം ഓരോന്നെടുക്കാം.

ലീഗിനെ ജാതീയകക്ഷി എന്നാണോ പറയേണ്ടതു്? അതോ വർഗ്ഗീയകക്ഷിയെന്നോ? രണ്ടുമല്ലാതെ രാഷ്ട്രീയവർഗ്ഗീയ ജാതീയകക്ഷി എന്നു പറയാമോ? ഇതെഴുതുന്നയാളിനു് അഭിപ്രായവ്യത്യാസമുണ്ട്. മുസ്ലിംലീഗ്, എൻ. ഡി. പി.- എസ്. ആർ. പി. കക്ഷികൾ പോലെ കേരളത്തിൽ മാത്രമുള്ള പ്രതിഭാസമല്ല. അതു് തമിഴ്നാട്ടിലുമുണ്ട്, ബംഗാളിലുമുണ്ട്, മഹാരാഷ്ട്രയിലും യു. പി. യിലുമെല്ലാമുണ്ട്. ഉണ്ട് എന്നു വെറുതേ പറഞ്ഞാൽ പോരാ. സ്വാതന്ത്ര്യലബ്ധിക്കു മുമ്പു മുതലേ ഉണ്ട്. ഇന്ത്യയിലെ ഒരു പ്രധാന ന്യൂനപക്ഷവിഭാഗത്തിന്റെ രാഷ്ട്രീയകക്ഷിയെ, ഇന്ത്യാരാജ്യത്തിന്റെ ശിഥിലീകരണമെന്നതിനെക്കാൾ, ഏകീകരണത്തിനു സംഭാവന ചെയ്യാൻ കഴിയുന്ന ഒന്നായിക്കാണുകയല്ലേ വേണ്ടതെന്നു തോന്നിപ്പോകുന്നു.

നേരെമറിച്ചാണ് എൻ. ഡി. പി. യുടെയും എസ്. ആർ. പി.യുടെയും നില. കേരളത്തിലെ വലിയ സമുദായങ്ങളിലൊന്നായ നായർ സമുദായം, മുസ്ലിം ലീഗിന്റെ ശൈലി അനുകരിച്ചും, കേരള കോൺഗ്രസ്സുകളുടെ സാമുദായിക നിറം കണ്ടുപഠിച്ചും, അവതരിപ്പിച്ച രാഷ്ട്രീയമുഖമാണ് എൻ. ഡി. പി. എന്ന ദേശീയ ജനാധിപത്യപാർട്ടി. എൻ. ഡി. പി. വന്നു എന്ന ഏകകാരണത്താലാണ് ചിലർ ചേർന്ന് ഇവിടത്തെ ഏററവും വലിയ സമുദായമായ ഈഴവസമുദായത്തിന്റെ പേരിൽ എസ്. ആർ. പി. എന്ന സോഷ്യലിസ്റ്റ് റിപ്പബ്ലിക്കൻ കക്ഷി സ്ഥാപിച്ചതു്. എൻ. ഡി. പി.യുടെ നായർ നിറത്തിനു ബദലായി എസ്. ആർ. പി. യുടെ ഈഴവനിറം രംഗത്തു പ്രത്യക്ഷമായി. കഴിഞ്ഞ തിരഞ്ഞെടുപ്പിൽ പൂജ്യമായിപ്പോയെങ്കിലെന്തു്, ഇത്തവണ രണ്ടു എം. എൽ. എ. മാരായി; അതിന്റെ നേതാവ് ശ്രീനിവാസൻ മന്ത്രിയുമായി. ഒരു എം. എൽ. എ. യും ഒരു മന്ത്രിയുമില്ലാതെ തന്നെ പാർട്ടികൾ പലതും നിലനില്ക്കുന്ന ഫലഭൂയിഷ്ഠമായ ഈ മണ്ണിൽ, എസ്. ആർ. പി. ക്ക് ഇനി പിടിച്ചുനിൽക്കാൻ പററാതെയൊന്നുമില്ല. ഇററ് ഹാസ് കം റ്റു സ്റ്റേ. ഇതേ പാറേറണിൽ പിന്നെ എന്തെല്ലാം രാഷ്ട്രീയ സംഘടനകൾ പിറന്നുകഴിഞ്ഞിരിക്കുന്നു. ഇപ്പോൾ ഒരു എം. എൽ. എ. ഉള്ള ധീവരസഭയുടെ ലേബർ ഡെമോക്രാററിക് പാർട്ടിതന്നെ ഏററവും വലിയ ഉദാഹരണം. ഓരോ ജാതിക്കും രാഷ്ട്രീയകക്ഷി ഉണ്ടാക്കാനുള്ള —സ്വാതന്ത്ര്യത്തിനും, അവകാശത്തിനും, ആദ്യത്തെ ലൈസൻസുനേടി, മാന്യത നൽകിയ എൻ. ഡി. പി. യെ നമുക്കു സ്തുതിക്കാം. അടുത്ത തിരഞ്ഞെടുപ്പിൽ കൂടുതൽ കൂടുതൽ ജാതീയകക്ഷികൾ രംഗപ്രവേശനം ചെയ്യുമെന്നും, അവരിൽ കുറേയെണ്ണത്തിനെങ്കിലും നിയമസഭയിൽ ഓരോ അംഗത്തെവീതമെങ്കിലും പറഞ്ഞയയ്ക്കാൻ കഴിയുമെന്നും നമുക്ക് രോമാഞ്ചത്തോടെ പ്രത്യാശിക്കാം.

എൻ. ഡി. പി. യുടെ മുൻമന്ത്രി സുന്ദരേശൻനായർ നെയ്യാററിൻകരയിലും, മറെറാരു പ്രമുഖനേതാവായ സി. എസ്. നീലകണ്ഠൻനായർ തിരുവനന്തപുരം ഈസ്ററിലും തോററുപോയെങ്കിലും, ആ പാർട്ടിയുടെ സെക്രട്ടറി തേറമ്പിൽ രാമകൃഷ്ണൻ, ഒരു പ്രധാന മാർക്സിസ്റ്റ് സങ്കേതമായ തൃശ്ശൂർ നഗരത്തിൽനിന്നു ജയിച്ചു വന്നതു് അവരുടെ ഏററവും വലിയ നേട്ടമാണ്. മാർക്സിസ്ററു പാർട്ടിയുടെ മുൻ ആഭ്യന്തരകാര്യമന്ത്രി ടി. കെ. രാമകൃഷ്ണനെ തൃപ്പൂണിത്തുറയിൽ കൊമ്പുകുത്തിച്ചതും, ആർ. ബാലകൃഷ്ണപിള്ളയുടെ വിജയം കൊട്ടാരക്കരയിലും പി. കെ. വാസുദേവൻ നായരുടെ പരാജയം ആലപ്പുഴയിലും ഉറപ്പുവരുത്തിയതും എൻ. ഡി. പി. യുടെ ശ്ലാഘനീയമായ സംഭാവന തന്നെയാണ്. പുരോഗമനം എന്നാൽ അച്ചടിച്ചുവച്ചതും, പ്രസംഗപീഠങ്ങളിൽ പറയുന്നതുമായ മുദ്രാവാക്യം മാത്രമാണോ എന്ന് കോൺഗ്രസ്-എയിലെ സുഹൃത്തുക്കൾ പറയുന്നതു് എത്രയോ ശരി. അച്ചടിച്ചതു വായിച്ച് കണ്ണും മനസ്സും തുറന്നും, പറയുന്നതു കേട്ട് ആവേശം ജ്വലിച്ചും പുരോഗമനപാതയിലൂടെ ബഹുകാതം മുന്നേറിപ്പോയ കേരളീയരെ, ജാതിയുടെയും മതത്തിന്റെയും രുചിപിടിപ്പിച്ച്, ജാതിയുടെയും ജാതിയിലെ ജാതിയുടെയും വേലിക്കെട്ടുകൾക്കകത്തു തറപ്പിച്ചുനിറുത്തി, വന്നവേഗത്തിൽ പിന്നോട്ടു പായിപ്പിച്ച്, ഭരണാധികാരം പിടിയിലുറപ്പിക്കുന്നവർക്ക്, മോഹൻജൊദാരോ കാലത്തിനു പിന്നാലെ ഇവിടെ കയറിവന്ന മനുസ്മൃതിക്കാരുടെ വർണ്ണധർമ്മമെങ്കിലും മാപ്പു കൊടുത്തെങ്കിൽ!

## സി. പി. എം.

ഇടതുമുന്നണിയെ നയിച്ച മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടിക്ക് ഈ തിരഞ്ഞെടുപ്പ് പല പാഠങ്ങളും നൽകിയിരിക്കുന്നു. ഒരു മഹാമേരുവിനെതിരെ മൽസരിക്കാൻ നിർബ്ബന്ധിതമായ ഈ കക്ഷി തിരഞ്ഞെടുപ്പു ഫലം വന്നപ്പോൾ അധികാരത്തിലേക്ക് ഉയർത്തപ്പെട്ടില്ലെങ്കിലും നല്ലൊരു പ്രതിപക്ഷമായി നില്ക്കാനുള്ള അംഗബലം നേടി. നല്ലൊരു പ്രതിപക്ഷം എന്നാൽ, ഭരണപക്ഷത്തിന് അംഗബലത്താൽ ഉൾക്കിടിലം സൃഷ്ടിക്കുന്ന പ്രതിപക്ഷം. ഇതു നൽകുന്നപാഠം മാർക്സിസ്റ്റ് പാർട്ടിയും സഹപാർട്ടികളും തെററിദ്ധരി

# പളു:

## ആററിങ്ങൽ പളു

ആററിങ്ങൽ മണ്ഡലത്തിലെ വോട്ടെണ്ണലും പതിവുപോലെ നടക്കുന്നു. സ്ഥാനാർത്ഥി ശ്രീ. വക്കം പുരുഷോത്തമൻ അദ്ദേഹത്തിൻെറ ഇലക്ഷൻ ഓഫീസിലിരുന്നു വിവരങ്ങൾ അപ്പപ്പോൾ അറിയുകയായിരുന്നു. തനിക്കു ഭൂരിപക്ഷമുണ്ടാക്കാവുന്ന വക്കം പ്രദേശത്തെ പെട്ടികളാണ് എണ്ണിക്കൊണ്ടിരിക്കുന്നത്. അവിടെയും തൻെറ ലീഡിനു കുറവില്ല. അപ്പോൾ വിജയം സുനിശ്ചിതം.

മററു നിയോജകമണ്ഡലങ്ങളിലെ വിവരങ്ങൾ അറിയുന്നതിലായി അദ്ദേഹത്തിൻെറ താല്പര്യം.

വക്കം തിരക്കി: "വർക്കലയിലെങ്ങനെ?"

മറുപടി: "രാധാകൃഷ്ണൻ പിറകിലാണ്."

"ഗ്രസ്റ്റ്."— (മുഖത്തു് ആഹ്ലാദം) "കഴക്കൂട്ടത്തോ?"

"ഹസ്സൻ ലീഡ് ചെയ്യുന്നു."

"ഗ്രസ്റ്റ്." (ആഹ്ലാദം അലതല്ലുന്നു.) "അനിരുദ്ധനോ?"

"വളരെ പിറകിൽ."

"ഗ്രൂസ്റ്റ്" (ഭയങ്കര സന്തോഷം) "നേമം എങ്ങനെ?"

"ലീഡർ പിന്നിലാണ്."

(വക്കത്തിൻെറ മുഖം നോർമലാണെങ്കിലും അമ്പരപ്പു ഭാവിക്കുന്നു.)

"മാളയിലോ?"

"അവിടെയും പിറകിലാ."

(വക്കത്തിൻെറ ആത്മഗതം: 'അതവരെനിക്കു വിട്ടുതരില്ല.')

വീണ്ടും അന്വേഷണം: "കായംകുളത്തോ?"

"തച്ചടിയും പിന്നോക്കംതന്നെ."

"ഉം." (ആ കണ്ണുകളിൽ ഒരു ചെറിയചിരി ഒളിച്ചിരിപ്പില്ലേ?) "ചേർത്തലയിലെങ്ങനെ?"

"രവി തോററുപോകുമെന്നാ തോന്നുന്നതു്. ശ്രീനിവാസൻ കൊണ്ടുകയറുന്നു."

"ങേ," അദ്ദേഹം അദ്ഭുതം കൂറി. (ചുണ്ടുകളിൽ നേരിയ മന്ദഹാസം വിടരുന്നു.) "മണലൂർ?"

"സുധീരൻെറ കാര്യവും അവതാളത്തിലാണ്."

(മന്ദഹാസം മുഖത്തു് മായാതെ നിൽക്കുന്നു.)

സമയം ഉച്ചയോടടുപ്പിച്ചായി. വോട്ടെണ്ണൽ നടക്കുന്ന സ്ഥലത്തുനിന്നും സന്തോഷത്തോടെ ധാരാളം പ്രവർത്തകർ എത്തിക്കഴിഞ്ഞു. "ആഹാരം വേണം"—പ്രവർത്തകർ അറിയിച്ചു. പെട്ടെന്നുണ്ടായ മറുപടിയിൽ നിന്നും വക്കം സന്തോഷംകൊണ്ട് കോരിത്തരിച്ചുനിൽക്കുകയാണെന്ന് പ്രവർത്തകർക്കു മനസ്സിലായി.

"അതിനെന്താ, ബിരിയാണിതന്നെ ആയിക്കളയാം."

അദ്ദേഹവും പ്രവർത്തകരുംകൂടി മുക്കിലെ ഹോട്ടലിലേക്കു നടന്നു. വക്കം പുറത്തുനിന്നും ഉച്ചത്തിൽ വിളിച്ചു: "മുതലാളീ."

മുതലാളി ഓടി ഇറങ്ങിവന്നു.

"അഞ്ഞൂറുപേർക്ക് ബിരിയാണി വേണം. നല്ല ഇളയതിൻെറ ബിരിയാണി. ഇറച്ചി കുറയരുതു്," വക്കം ഓർഡർ നൽകി.

മുതലാളി പരിവേപ്പെട്ടു: "അതിപ്പൊ എങ്ങനാസ്സാറേ? ഇതൊക്കെ നേരത്തേപറയണ്ടേ? ഇന്നിനി എത്ര പെട്ടെന്ന് ഒരുക്കിയാലും തയ്യാററാവുമ്പോൾ നേരം കൊറേയാവും."

"അതുമതി. ഉണ്ടാക്കിക്കഴിയുമ്പോൾ അറിയിക്കുക." വക്കവും പ്രവർത്തകരും ഇലക്ഷൻ ഓഫീസിലേക്കു മടങ്ങി. വോട്ടെണ്ണൽ സ്ഥലത്തുനിന്നും അപ്പോൾമറെറാരു വിവരം കിട്ടി. വക്കത്തിൻെറ ലീഡ് വളരെ വർദ്ധിച്ചിരിക്കുന്നു. (ആത്മഗതം: 'അപ്പോൾ ശാർക്കരയിലെ വോട്ടർമാർ ചതിച്ചില്ല.') സന്തോഷംകൊണ്ട് സ്ഥാനാർത്ഥിക്കും പ്രവർത്തകർക്കും കണ്ണുകാണാൻ വയ്യാതായി. അന്തരീക്ഷം പൊട്ടുമാറു് ഉച്ചത്തിൽ പൊടുന്നനേ മുദ്രാവാക്യമുയർന്നു: "വക്കംജീ സിന്ദാബാദ്", "ഇങ്കിലാബ്..." ഉടനെ ചിലർ വിലക്കി. "അതിനി വിളിക്കണ്ട. അതു് മററവന്മാർ കൊണ്ടുപോട്ടെ."

സൂര്യൻ ചാഞ്ഞുകഴിഞ്ഞു. തിരുവനന്തപുരത്തുനിന്നും ഒരു കാറിൽ കുറെ ഐക്യമുന്നണി പ്രവർത്തകർ പാഞ്ഞുവരുന്നു. അവർ കൊല്ലത്തേക്കു പോവുകയാണ്. ഇലക്ഷൻ ഓഫീസും ആൾക്കൂട്ടവും കണ്ട് കാർ നിറുത്തി. വക്കം നടന്ന് കാറിനടുത്തേക്കു ചെന്നു.

"എടേയ്, അവിടൊക്കെ എങ്ങനെയിരിക്കുന്നു?"—വക്കം തിരക്കി.

കാറിൽ വന്നവർ അറിയിച്ചു: "പി. സി. ചാക്കോ തോററു. പി. കെ. വി. തോററു. ലീഡർ രണ്ടിടത്തും ലീഡ്ചെയ്യുന്നു. ചിത്തരഞ്ജൻ തോററുകൊണ്ടിരിക്കുന്നു. കോട്ടയത്തു് എൻ. ശ്രീനിവാസൻ ജയിച്ചുകഴിഞ്ഞു. (വക്കത്തിൻെറ ആത്മഗതം: 'ഗുരുജി മന്ത്രി തന്നെ'.) മാണിയും ജോസഫും ലീഡു ചെയ്യുന്നു. ഉമ്മൻചാണ്ടി ജയിച്ചുകൊണ്ടിരിക്കുന്നു...ഐക്യജനാധിപത്യമുന്നണി ഭരിക്കും."

ദേഹത്താരോ കുളിരുകോരിയിട്ടതുപോലെ വക്കത്തിനു ഒരു രോമാഞ്ചം.

"തച്ചടിയോ?" വക്കം ചോദിച്ചു.

"വളരെ പിറകിലായിരുന്നു. ഇപ്പോൾ നേരിയ ലീഡുണ്ട്."

"സുധീരനോ?"

"സുധീരൻെറ അവസ്ഥയും അതുതന്നെ. ചെറിയ ഒരു ലീഡ് ഉച്ചമുതൽ ഉണ്ട്."

"രവിയോ?"—പുരുഷോത്തമൻ ഉൽക്കണ്ഠാകുലനായി.

"രവിസാറിൻെറ കാര്യം അറിഞ്ഞില്ല."

ഞങ്ങൾ പോകട്ടെ, എന്നു പറഞ്ഞ് കാറിൽ വന്നവർ വടക്കോട്ടു പാഞ്ഞു.

ഈ വിജയവാർത്തകൾ കേട്ടുകൊണ്ടു നിന്ന പ്രവർത്തകർ ആർത്തട്ടഹസിക്കാൻ തുടങ്ങി. പക്ഷേ, പുരുഷോത്തമൻ മ്ലാനവദനനായി. അദ്ദേഹം ചിന്താധീനനായി. തച്ചടി ജയിക്കുക എന്നുവച്ചാൽ എസ്. എൻ. ഡി. പി. യോഗം പ്രസിഡൻറ് തോൽക്കുക എന്നല്ലേ അർത്ഥം. ഇതിൽപ്പരം ഒരവമാനം ഈഴവസമുദായത്തിനുണ്ടാകാനുണ്ടോ? തച്ചടി ഇത്തവണ എന്തായാലും ജയിക്കാൻ പാടുള്ളതല്ല. തോററുപോകുമെന്നറിഞ്ഞുകൊണ്ടുതന്നെയാണ് സുധീരന് മണലൂർ നൽകിയതു്. എന്നിട്ടിപ്പോൾ! ഈ ഇടതന്മാർക്കവിടെ ഒരു നല്ല എതിരാളിയെ ഇട്ടുകൂടായിരുന്നോ? ഇത്തരം ചിന്തകളാൽ അദ്ദേഹത്തിൻെറ മനസ്സ് അസ്വസ്ഥമായി. പുരുഷോത്തമൻ അകത്തെ മുറിയിലേക്ക് പതുക്കെ കയറിപ്പോയി. വിശ്രമക്കട്ടിലിൽ അദ്ദേഹം ഇരുന്നു. അദ്ദേഹത്തിനു ദാഹം തോന്നി.

"ടേയ്, കുടിക്കാൻ കുറച്ചു വെള്ളം കൊണ്ടുവാ."

പ്രവർത്തകരിൽ ആരോ വെള്ളം കൊണ്ടുകൊടുത്തു. ഒററവലിക്ക് അതു അകത്താക്കിയതുകൊണ്ടാവണം അദ്ദേഹം വിയർക്കാൻ തുടങ്ങി. അപ്പോൾ വരുന്നു, തിരുവനന്തപുരത്തുനിന്നും മറെറാരു സംഘം. ഓഫീസിനു മുമ്പിൽ ഒരാരവം കേട്ടു. കാരണമെന്താണെന്ന് പുരുഷോത്തമൻ അന്വേഷിച്ചപ്പോൾ ഒരാൾ വിളിച്ചുപറഞ്ഞു: "വയലാർജിയും ജയിച്ചു."

പുരുഷോത്തമൻ കട്ടിലിലേക്കു ചാഞ്ഞു.

കുറച്ചുസമയം കഴിഞ്ഞപ്പോൾ ഹോട്ടൽ മുതലാളി വന്നു. "ബിരിയാണി റെഡി. ആർക്കൊക്കെയാണ് കൊടുക്കേണ്ടതെന്നു പറഞ്ഞാൽ..."

പറഞ്ഞുതീരുംമുമ്പേ നേതാവ് അട്ടഹസിച്ചു: "പോയിനെടാ ശല്യങ്ങള്! ബിരിയാണി! കമ്പളങ്ങൾ. ഒന്നു കിടക്കാനും സമ്മതിക്കില്ല."

സമയം ഇഴഞ്ഞുമാത്രമേ നീങ്ങുന്നുള്ളൂ.

പ്രവർത്തകരിൽ ഒരാൾവന്നു വിളിച്ചു! "എമ്മെല്ലേ ഒന്നെണീറേറ. നമുക്കങ്ങോട്ടുപോകാം. ഫലം പ്രഖ്യാപിക്കാറായി..." പ്രവർത്തകൻ അന്തംവിട്ടുപോയി. സന്തോഷത്തിൻെറ ആ മനോഹരമുഹൂർത്തത്തിൽ സ്ഥാനാർത്ഥി കരയുന്നു.

ഡോക്ടർ ശങ്കരപ്പിള്ള
തിരുവനന്തപുരം.

ക്കാനിടയില്ലെന്നു തോന്നുന്നു. കുറേക്കൂടി ഉത്സാഹിച്ചിരുന്നെങ്കിൽ...എന്ന് പറയാവതല്ല ഇടതുമുന്നണിയുടെ ഉത്സാഹത്തിൻെറയും വാശിയുടെയും യഥാർത്ഥരൂപം കണ്ട തിരഞ്ഞെടുപ്പായിരുന്നു ഇതു്. അതിനാൽ, കുറേക്കൂടി ഉത്സാഹിക്കൽ ഇക്കഴിഞ്ഞ തിരഞ്ഞെടുപ്പിലല്ല, ഇനിയാണുണ്ടാവേണ്ടതു് ഈ കക്ഷിക്ക്. നോക്കൂ. തിരുവനന്തപുരം നഗരത്തിലെ രണ്ടു മണ്ഡലങ്ങളിൽ തോററു. കൊല്ലം നഗരത്തിൽ തോററു. ആലപ്പുഴ നഗരത്തിൽ തോററു. കോട്ടയം നഗരത്തിൽ തോററു. കൊച്ചി നഗരത്തിൽ തോററു. തൃശ്ശൂർ നഗരത്തിൽ തോററു. സിററിസ്ത്രയായി? നഗരങ്ങളിലെ ഇടത്തരക്കാരുടെ വിശ്വാസം കെടാതെ സൂക്ഷിക്കുന്നതിലുണ്ടായ പാളിച്ചയായിത്തന്നെ മാർക്സിസ്ററു പാർട്ടിയും കൂട്ടുകാരും ഇതെടുക്കണം. കൊല്ലത്തു് ശ്രീകണ്ഠൻനായർ ഗ്രൂപ്പിൻെറയോ, കോട്ടയത്തു് ക്രിസ്ത്യൻസഭകളുടെയോ തൃശ്ശൂരിൽ വേറെ എന്തിൻെറയെങ്കിലുമോ പുറ ലിൽ ഈ പരാജയത്തിൻെറ കാരണം കണ്ടെത്തി ഇറക്കിവയ്ക്കാൻ ശ്രമിക്കുന്നതിനുപകരം, നേരത്തേപറഞ്ഞ രീതിയിൽ കാണാനുള്ള സഹിഷ്ണുത ഇടതുമുന്നണിക്കാർക്കുണ്ടാവുമെന്ന് ആശിക്കാം. ക്രമസമാധാനത്തിൻെറകാര്യം മാത്രമല്ല, അതു മാത്രമാണെങ്കിൽ, കോൺഗ്രസ്—എ. ക്കാർ കണ്ടെത്തിയ ഏററവും വലിയ ക്രമസമാധാന ഉറപ്പുചീട്ട് നാദാപുരം സംഭവമാണ്. എന്നുകൊണ്ടു നാദാപുരത്തു് ഇടതുമുന്നണ സ്ഥാനാർത്ഥി തന്നെ ജയിച്ചു? അപ്പോൾ അതിനെല്ലാമുപരി, നഗരങ്ങളെ അധിവസിക്കുന്നതും ബഹുഭൂരിപക്ഷം വരുന്നതുമായ ഇടത്തരം ജനങ്ങളെ വെറുപ്പിക്കത്തക്ക ഏതോ ഒരു 'നിസർഗ്ഗസൗന്ദര്യം' ഇടതുമുന്നണിയിലും പതിയിരിക്കുന്നു.

ഇടതുമുന്നണിയിലെ വൻതോക്കുകൾ പലതും നിലം പൊത്തിയ തിരഞ്ഞെടുപ്പാണിതു്. കെ. അനിരുദ്ധൻ, ജെ. ചിത്തരഞ്ജൻ, ഇ. ചന്ദ്രശേഖരൻനായർ, പി. എസ്. ശ്രീനിവാസൻ, ടി. കെ. രാമകൃഷ്ണൻ, കെ. എൻ. രവീന്ദ്രനാഥ്, പി.സി. ചാക്കോ...ഇമ്പ്രസീവ് ലിസ്റ്റ്! കരുനാഗപ്പള്ളിയിൽ ഷെറീഫിനുപകരം ചിത്തരഞ്ജനും, ചാത്തന്നൂരിൽ ചിത്തരഞ്ജനുപകരം പി. രവീന്ദ്രനും നിന്നിരുന്നുവെങ്കിൽ! അതുപോലെ ബാലകൃഷ്ണപിള്ളയ്ക്കെതിരെ ചന്ദ്രശേഖരൻ നായരെയും ജേക്കബിനെതിരെ ചാക്കോയേയും രവിക്കെതിരെ ശ്രീനിവാസനേയും നിറുത്താതിരുന്നെങ്കിൽ! പക്ഷേ, പറയേണ്ട കാര്യമില്ല. കെ. ആർ. ഗൗരി അരൂരിൽ ജയിച്ചതെങ്ങനെ? പറവൂരിൽ ബേബി ജോണും ഇരവിപുരത്തു ആർ. എസ്. ഉണ്ണിയും ജയിച്ചതെങ്ങനെ? ഒട്ടും അഭിമാനകരമല്ലാത്ത ഭൂരിപക്ഷങ്ങളോടെയുള്ള ഈ നേതാക്കളുടെ രക്ഷപ്പെടൽ, ഇടതുകക്ഷികളെ ആഴത്തിൽ ചിന്തിക്കാൻ പ്രേരിപ്പിക്കുകതന്നെ ചെയ്യുന്നു.

കോൺഗ്രസ്-ഐയിലും കോൺഗ്രസ്—എയിലും അതുപോലെ വലതുമുന്നണിയിലെ മററു പലഘടകകക്ഷികളിലും പുതിയ തലമുറയിലെ ചുണക്കുട്ടികൾക്ക് വളർന്നുവരാൻ കിട്ടുന്ന അവസരം സി.പി. എം. ഉൾപ്പെടെയുള്ള ഇടതുകക്ഷികൾ തങ്ങളുടെ യുവനിരയ്ക്കു നല്കാൻ മടിക്കുന്നുവെന്നതു് സത്യത്തിൻെറ എല്ലാത്രീക്ഷ്ണതകളോടുംകൂടി ഉയർന്നുനിൽക്കുന്നു. 'നാളെ' എന്ന പദത്തിനു് സമസ്ത വികാരാവേശങ്ങളും നിറച്ച ഇടതുകക്ഷികൾ, നാളേക്കുവേണ്ടി വളർത്തിയെടുത്ത പല ചെറുപ്പക്കാരും ലോവർ ഡിവിഷൻ ക്ലാർക്കുമാരായും, പുസ്തക പ്രസാധനശാലകളിലെ പരിശോധകരായും, എക്സ്‌വിദ്യാർത്ഥി നേതാക്കളായും അലഞ്ഞുതിരിയുന്നു. ഇടതുപാർട്ടികളുടെ നേതൃമണ്ഡലങ്ങളിൽ ഷഷ്ടിപൂർത്തി മഹോത്സവത്തിൻെറയും സപ്തതിയാഘോഷത്തിൻെറയും കൃതകൃത്യമായ അലംഭാവം നിറയുന്നു!

ഈ തിരഞ്ഞെടുപ്പിൽ ഇടതും വലതും തമ്മിലുള്ള അകലം കേവലം 95000 വോട്ടാണല്ലോ എന്നതിൽ ഗമകയറിയ പല ഇടതുനേതാക്കളെയും കേരളത്തിൽ കാണാം. രണ്ടും രണ്ടും ചേരുമ്പോൾ അഞ്ചാവുന്ന കളിയാണ് തിരഞ്ഞെടുപ്പ്. അതിൽ കണക്കുശാസ്ത്രത്തിനു കാര്യമില്ല. മുററത്തെ മണലിൽ ചവിട്ടിയാൽ പോലും 'ഇങ്കുലാബ് സിന്ദാബാദ്' എന്ന മുദ്രാവാക്യം മുഴങ്ങാറുള്ള പാരമ്പര്യം നിലനിന്നിരുന്ന ആയിരക്കണക്കിനിടങ്ങളിൽ ജാതിക്കും മതത്തിനും വേണ്ടി ഇപ്പോൾ താമരപ്പൂക്കൾ വിടർന്നുനിൽക്കുന്നു. ചന്ദനത്തിരികൾ പുകഞ്ഞുനിൽക്കുന്നു. ഈ സാഹചര്യമുണ്ടായതു് ചരിത്രത്തിൻെറ ഗൂഢാലോചന കൊണ്ടൊന്നുമല്ല.

ഇപ്പോൾ തുടങ്ങിയിരിക്കുന്നതു് ഉറപ്പുള്ള ഭരണമാണല്ലോ. ഇടതുപക്ഷങ്ങൾക്ക് ഉറങ്ങാനും. ഇതിനെക്കാൾ പററിയ ഭരണമുണ്ടാവാനിടയില്ല.



# കമ്മ്യൂണിസത്തിന്റെ വഴി കിഴക്കിലൂടെ

എസ്. ജയചന്ദ്രൻനായർ

കമ്മ്യൂണിസ്റ്റ് കോട്ടകളെന്ന് അവജ്ഞാപൂർവ്വം വ്യവഹരിക്കപ്പെടുന്ന രണ്ടു സ്റ്റേറ്റുകളാണ് കേരളവും ബംഗാളും. ആ ആക്ഷേപത്തിന് കൂടുതൽ കാമ്പുണ്ടാക്കിക്കൊടുത്തിരിക്കുകയാണ് ബംഗാൾ. ഇക്കഴിഞ്ഞ വോട്ടെടുപ്പിൽ മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ നേതൃത്വത്തിലുള്ള ഒൻപതുകക്ഷി മുന്നണിക്ക് 238 സീറ്റുകൾ ലഭിച്ചു. 294 സീറ്റുകളാണ് ബംഗാൾ നിയമസഭയിൽ (മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടി 174, ആർ എസ്. പി. 19, ഫോർവേഡ് ബ്ലോക്ക് 28, സി. പി. ഐ 7 ഫോർവേഡ് ബ്ലോക്ക് (എം) 2, ഡി. എസ്. പി 3, ഡബ്ലിയു ബി എസ് പി. 3, ആർ സി. പി. ഐ. 2. ഘടകകക്ഷിയായ ബി. ബി. സി. ക്ക സീറ്റൊന്നുമില്ല.) ഇടതുമുന്നണിക്ക് മുന്നിൽ

കാരാണ്. ഉന്നംവയ്ക്കുന്ന സുഖശീതളമായ ജീവിതം അപ്രാപ്യമാണെന്നബോധം അവരെ ഞെട്ടലിന്റെ ശക്തിയോടെ ഉണർത്താൻ ഇനിയും ഇടതുപക്ഷശക്തികൾക്ക സാധിച്ചിട്ടില്ലെന്നാണ് ഈ തിരഞ്ഞെടുപ്പുവിധിയും കാണിക്കുന്നത്.

നാഷനൽ ബൂർഷ്വാസി എന്ന ഓമനപ്പേരിട്ട് ഓമനിക്കുന്ന ഈ വർഗ്ഗം, ഇന്ത്യൻ രാഷ്ട്രീയത്തിന്റെ ഗതിയെ നിയന്ത്രിക്കുന്ന പ്രധാന ഘടകമാണ്. സ്വാതന്ത്ര്യ

ത്താൻ കമ്മ്യൂണിസ്റ്റ് പാർട്ടിക്ക് കഴിഞ്ഞു. കേരളം ഇതിന് തെളിവു തരുന്നു. അഭ്യസ്തവിദ്യരെന്ന് അഭിമാനിക്കുന്നതോടൊപ്പം ജാതിപറയാനും അതിന്റെ പേരിൽ നിസ്സാര ആനുകൂല്യങ്ങൾ കൈവശപ്പെടുത്താനും മടിയില്ലാത്തവരാണ് കേരളത്തിൽ ഭൂരിപക്ഷം. നാഗരികതയുടെ സ്പർശമേറ്റെങ്കിലും നഗരത്തിന്റെ സൗകര്യങ്ങളില്ലാത്തവയാണ് കേരളത്തിലെ ഭൂരിഭാഗം പ്രദേ

രണ്ടുഭൂരിപക്ഷം മാത്രമല്ല ഇക്കഴിഞ്ഞ വോട്ടെടുപ്പിൽ ലഭിച്ചിരിക്കുന്നത്. ഒറ്റയ്ക്കു ഭരിക്കാനുള്ള ഭൂരിപക്ഷം മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടിക്ക് കിട്ടുകയും ചെയ്തു. എന്നാൽ എൺപതിൽ അധികാരത്തിൽ വന്ന കേരളത്തിലെ ഇടതുപക്ഷമുന്നണിക്ക് ഇത്തവണ ഭരണം ലഭിച്ചില്ല. എൺപതിൽ ഒരുമിച്ചു നിൽക്കുകയും അധികാരത്തിൽ പങ്കാളിയാവുകയും ചെയ്ത ചില കക്ഷികൾ കാലുമാറി മുന്നണി ഗവൺമെന്റിനെ തകർത്തതിനെത്തുടർന്ന്, ഇക്കഴിഞ്ഞ തിരഞ്ഞെടുപ്പിൽ മത്സരിച്ചത് മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ നേതൃത്വത്തിലുള്ള ഇടതുപക്ഷ കക്ഷികൾ മാത്രം ചേർന്ന ഒരു മുന്നണിയായിരുന്നു.

മറ്റു സ്റ്റേറ്റുകളെ അപേക്ഷിച്ച് ബംഗാൾ വ്യത്യസ്തമാണ്. വീടുകളിൽ താമസിക്കുന്നവരേക്കാൾ കൂടുതൽ പേർ നിരത്തുകളിലുറങ്ങുകയും ജീവിക്കുകയും ചെയ്യുന്ന കൽക്കത്തയെപ്പോലുള്ള നഗരങ്ങളും ജന്മി-കുടിയാൻ സമരത്തിന്റെ മൂർച്ചയിൽ വർഗ്ഗബന്ധങ്ങൾ ഉരുത്തിരിഞ്ഞു നിൽക്കുന്ന ഗ്രാമങ്ങളുമുള്ള ബംഗാൾ, ശരത്ചന്ദ്രന്റെയും വിഭൂതിഭൂഷന്റെയും സങ്കല്പങ്ങളെ പാഴ്ക്കിനാവുകളാക്കുന്നു. മറ്റെവിടെയുംകാൾ ഉള്ളവരും ഇല്ലാത്തവരുമെന്ന അന്തരം വേദനാകരമാംവിധം യാഥാർത്ഥ്യമായിരിക്കുന്ന ബംഗാളിന്റെ രാഷ്ട്രീയജീവിതത്തെ അങ്ങോട്ടുമിങ്ങോട്ടും നയിക്കുന്നത് ഇടത്തരക്കാർ തന്നെയാണ്. ഇല്ലാത്തവന്റെ ചേരിയിലേക്കിറങ്ങാൻ വൈമനസ്യം കാണിക്കുന്ന ഇക്കൂട്ടർ, വ്യാജമൂല്യങ്ങളുടെ തടവു

സമരാനന്തരം കോൺഗ്രസ്സിന്റെ അധികാരകുത്തകയ്ക്ക് അടിസ്ഥാനമായി വർത്തിച്ചിരുന്ന ഈ വർഗ്ഗം വ്യാമോഹത്തിന്റെ നെടുചുഴിയിൽ വീണതിന്റെ ഫലമായാണല്ലോ കോൺഗ്രസ് നൗക ആടിയുലയാൻ തുടങ്ങിയത്. നെഹ്റുവിന്റെ കാലത്തു തുടങ്ങിയ ഈ ഉലച്ചിൽ ക്രമേണ തീക്ഷ്ണമായി. എഴുപതേഴ് ഒരു വഴിത്തിരിവായിരുന്നു. കോൺഗ്രസ്സിനെ നെടുനാൾ അധികാരത്തിൽ വാഴാൻ അനുവദിച്ച ഇടത്തരക്കാർ കോൺഗ്രസ്സിൽ നിന്നും വിട്ടകന്നു. ആ വിട്ടകലലിൽ അവർക്ക് എവിടെച്ചെന്നു നിൽക്കണമെന്നറിയില്ലായിരുന്നു. ഉത്തരേന്ത്യയിൽ ഇക്കാലത്ത് ആർ. എസ്. എസ്സും അതിന്റെ രാഷ്ട്രീയരൂപമായ ജനസംഘവും ശക്തിപ്രാപിച്ചതിന്റെ കാരണം ആരായുന്നവർക്ക്, നങ്കൂരം പൊട്ടിച്ചിതറിപ്പോയ മദ്ധ്യവർത്തി വർഗ്ഗത്തിന്റെ പിൻബലം ദർശിക്കാൻ കഴിയും. ന്യായമായും ഇവർക്ക് അഭയമരുളേണ്ടിയിരുന്നത്, സോഷ്യലിസ്റ്റ്—കമ്മ്യൂണിസ്റ്റുകക്ഷികളായിരുന്നു. വ്യക്തികളിൽ പിടിച്ചുനിന്ന സോഷ്യലിസ്റ്റ് കക്ഷികളാകട്ടെ പോപ്പുലിസത്തിന്റെ മേഘമാലയിൽ കുരുങ്ങിപ്പോവുകയാണുണ്ടായത്. കമ്മ്യൂണിസ്റ്റുപാർട്ടിക്ക് കാലക്കാറ്റിന്റെ ശബ്ദം തിരിച്ചറിയാൻ സാധിച്ചിരുന്നു. ഇടത്തരക്കാരായ ക്ലിപ്തവരുമാനക്കാർക്കിടയിൽ വേരുകൾ പടർത്തി ആ വിഭാഗത്തിന്റെ യാഥാസ്ഥിതികമായ നൈതിക സാഹചര്യത്തിൽ തങ്ങളുടെ സാന്നിദ്ധ്യം അനുഭവപ്പെടു

ശങ്ങളും. ഗ്രാമചാരുത നഷ്ടപ്പെട്ടു, പക്ഷേ നഗരജീവിതത്തിന്റെ അനുഗ്രഹങ്ങൾ കൈവന്നതുമില്ല. കൂട്ടുകുടുംബവും മരുമക്കത്തായവും ഇന്നലെയുടെ സ്മൃതികളായെങ്കിലും പുതിയൊരു സാമൂഹികബോധം ജനജീവിതത്തിൽ ഉറച്ചിട്ടില്ല. പഴയ ആചാരങ്ങളും ദായക്രമങ്ങളും ജാതിയുടെ ഊരാക്കുടുക്കിൽനിന്നും സാമൂഹ്യജീവിതത്തെ വരിഞ്ഞുമുറുക്കിയിരുന്നു. ഈ പശ്ചാത്തലത്തിൽ വേണം ശ്രീനാരായണന്റെ സാമൂഹ്യവിപ്ലവത്തിന്റെ പ്രസക്തി വിലയിരുത്താൻ. ആഴത്തിൽ ചലനങ്ങളുണ്ടാക്കിയ ആ സാമൂഹ്യവിപ്ലവം മണൽത്തിട്ടകളെ അടിച്ചുകലക്കിയെങ്കിലും, കരിങ്കൽച്ചിറകളിൽ പോറലേല്പിച്ചേയുള്ളുവെന്ന് ഇന്നും തുടർന്നുവരുന്ന ജാതീയമായ ഉച്ചനീചാവസ്ഥകൾ കാണിക്കുന്നുണ്ട്. ഈ ചലനവുമായി ബന്ധപ്പെടുത്തിയാണ്, കേരളത്തിൽ പ്രത്യേകിച്ച് തിരുവിതാംകൂറിൽ, കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം വളരുന്നത്. പരസ്പരപൂരകങ്ങളായ ഈ രണ്ടു പ്രസ്ഥാനങ്ങൾ, ഒന്നു സാമൂഹ്യാസമത്വത്തിനെതിരെയും, മറ്റേത് സാമ്പത്തിക മേൽക്കോയ്മക്കെതിരെയും, സാധാരണക്കാരിൽ നവമായൊരു ജീവിതാവബോധമുണ്ടാക്കി. അൻപതുകളിലും അറുപതുകളിലും പ്രകടമായിത്തീർന്ന ആ ഉയിർത്തെഴുന്നേല്പ് പിൽക്കാലങ്ങളിൽ ദുർബ്ബലമായതായി കാണാം. ജന്മി-കുടിയാൻ ബന്ധങ്ങളിൽ ഉണ്ടായ മാറ്റം ഫ്യൂഡലിസത്തെ തുടച്ചുമാറ്റുമെന്ന് പ്രതീക്ഷിച്ചിരുന്നുവെങ്കിലും അത് പൂർണ്ണമായി സഫലമായില്ല. തൽസ്ഥാനത്ത് ജാതിയിൽ ഊന്നിക്കൊ

ണ്ടുള്ള പുതിയൊരു ഫ്യൂഡലിസം ഉയർക്കൊണ്ടു. ഇക്കഴിഞ്ഞ വോട്ടെടുപ്പിൽ തിരുവിതാംകൂർ–കൊച്ചി പ്രദേശങ്ങളിൽ ദൃശ്യമായ കമ്മ്യൂണിസ്റ്റ് വിരുദ്ധ നിലപാട് കുറേക്കാലമായി ശക്തി പ്രാപിച്ചുവന്നിരുന്ന ജാതിബന്ധങ്ങളുടെ സടകുടഞ്ഞെഴുന്നേൽക്കലായി വേണം കാണാൻ. അധികാരത്തിനു മാത്രമേ ജാതീയമായ പ്രിവിലേജുകൾ നിലനിറുത്താനാവൂ എന്ന വ്യാമോഹം യുക്തിരഹിതമായ ഈ ഒത്തുചേരലിനു നിമിത്തമായിരിക്കുന്നു. ഒരുപക്ഷേ, ഈ കൂട്ടുചേരൽ ഇത്രയേറെ ശക്തിപ്പെടുകയില്ലായിരുന്നു; ഇടതുപക്ഷം അവരിൽ അർപ്പിതമായ ചരിത്രപരമായ കടമകളെപ്പറ്റി ഉദ്ബുദ്ധരായിരുന്നുവെങ്കിൽ. മദ്ധ്യവർത്തികൾ എന്ന് പൊതുവായി വിവക്ഷിക്കപ്പെടുന്ന ഇടത്തരക്കാർ രക്ഷാമാർഗ്ഗത്തിനായി ഈ പുതുവേഷക്കാരുടെ പിന്നാലെ പോയതിന് ഒരു കാരണം, അവർക്കു രാഷ്ട്രീയമായ ഉറപ്പില്ലായിരുന്നതുകൊണ്ടാണ്. ജാതിദുർഗ്ഗങ്ങളെ തകർക്കുക എളുപ്പമല്ലെന്ന് പോളിഷ് പ്രതിസന്ധി വെളിവാക്കുന്നു. കമ്മ്യൂണിസത്തിൽ ജനിച്ചുവീഴുകയും അതിന്റെ അന്തരീക്ഷത്തിൽ വളരുകയും ചെയ്ത ഒരു തലമുറ പള്ളി നടത്തുന്ന വിശുദ്ധ യുദ്ധത്തിലെ മുന്നണിപ്പോരാളിയാകുകയെന്ന ദുഃഖനാടകമാണ് പോളണ്ടിൽ അരങ്ങേറിയിരിക്കുന്നത്. ഈ യാഥാർത്ഥ്യം ഇടതുപക്ഷശക്തികൾ അംഗീകരിക്കേണ്ടിയിരിക്കുന്നു. ജാതിവേലികൾ ദുർഗ്ഗമമാണെന്നും, അതിനെതിരെ ആഞ്ഞടിക്കുക ഇന്ത്യയിലെ ഇന്നത്തെ സാഹചര്യത്തിൽ വിൺവേലയാണെന്നും മനസ്സിലാക്കുന്നതോടൊപ്പം ദുരിതജീവിതത്തിനുള്ള പരിഹാരം ജാതിയല്ല, പ്രത്യുത സാമ്പത്തിക–സാമൂഹ്യ സ്വാതന്ത്ര്യമാണെന്ന് ജനങ്ങളിൽ വിശ്വാസം സൃഷ്ടിക്കേണ്ടിയിരിക്കുന്നു. ഇടത്തരക്കാരിൽത്തന്നെ തൊഴിലില്ലാത്തവരും തൊഴിലുള്ളവരും തമ്മിലുള്ള അന്തരം കൂടിവരികയാണ്. തൊഴിലുള്ളവർ സംഘടനാശക്തിയിലൂടെ അവകാശങ്ങൾ നേടാൻ തുടങ്ങിയതോടെ, തൊഴിലില്ലാത്തവർ (അവർ ബഹുഭൂരിപക്ഷമാണെന്നോർക്കണം) സ്വന്തം വർഗ്ഗത്തിന്റെ തന്നെ ശത്രുക്കളായി മാറിത്തുടങ്ങിയിട്ടുണ്ട്. അവരെ മുതലെടുക്കാനും പുരോഗമനശക്തികൾക്കെതിരെ അണിനിരത്താനും വലതുപക്ഷശക്തികൾക്കു കഴിയുമെന്നാണ്, ബി. ജെ. പി. പോലുള്ള ഹൈന്ദവസംഘടനകളുടെ ആൾബലം കാണിക്കുന്നത്. നഗരങ്ങളെ കേന്ദ്രീകരിച്ചു നിൽക്കുന്ന ഈ വർഗ്ഗം ക്രമേണ പുരോഗമനത്തിന്റെ എതിർ ചേരിയിലേക്കു നീങ്ങുന്നതു തടയാൻ ഇടതുപക്ഷശക്തികൾക്കു കഴിയാതെ പോകുന്നതു നാളത്തെ ദുരന്തമായിരിക്കും. കേരളത്തെ സംബന്ധിച്ചിടത്തോളം ഈ വോട്ടെടുപ്പിൽ പ്രത്യേകിച്ചു തിരു–കൊച്ചി പ്രദേശങ്ങളിൽ പ്രകടമായിക്കണ്ട ജാതിക്കാറ്റ് തടയാൻ കമ്മ്യൂണിസ്റ്റുപാർട്ടികൾക്കു കഴിയണമെങ്കിൽ അകന്നു മാറിക്കൊണ്ടിരിക്കുന്ന ഇടത്തരക്കാരെ മറ്റു ജനവിഭാഗങ്ങളോടൊപ്പം സ്വന്തം അണിയിൽ കൊണ്ടുവരേണ്ടിയിരിക്കുന്നു.

ബംഗാളിലെ വോട്ടെടുപ്പിലും ഈ പ്രവണത വ്യക്തമാണ്. ഗ്രാമങ്ങളിലും അർദ്ധനഗരങ്ങളിലും മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടിയേയോ ഇടതുമുന്നണിയിലെ ഘടകകക്ഷികളേയോ വെല്ലുവിളിക്കാൻ ആർക്കും കഴിയാത്തവിധം, ആ പാർട്ടികൾ ശക്തങ്ങളാണ്. 24-പർഗാന ജില്ലകളിലും മിഡ്നാപ്പൂരിലും ബർദ്വാനിലുമാണ് ഇതു പ്രകടമായതു്. എന്നാൽ നഗരത്തിലേക്കു വരുമ്പോൾ ഇടതുമുന്നണി സ്ഥാനാർത്ഥികളുടെ ഭൂരിപക്ഷം കുറഞ്ഞു. സീറ്റുകൾ നഷ്ടപ്പെടുകയും ചെയ്തു. കൽക്കത്താനഗരത്തിൽ ഒൻപതു സീറ്റുകൾ ഐ–കോൺഗ്രസ്സിനു ലഭിക്കുകയെന്നു വരുമ്പോൾ, ഇടതുമുന്നണിയുടെ നയങ്ങൾ ചോദ്യം ചെയ്യപ്പെട്ടു എന്ന് കരുതുന്നതിനേക്കാൾ യുക്തിപരമായി പറയാവുന്നതു് നഗരങ്ങളിലെ ജയാപജയങ്ങൾ നിശ്ചയിക്കുന്ന ഇടത്തരക്കാരിൽ സംശയം കടന്നുകൂടിയിരിക്കുന്നു എന്നാണ്. ബി. സി. റോയി കഥാവശേഷനായ ശേഷം ബംഗാളിൽ തകർന്നുകൊണ്ടിരുന്ന കോൺഗ്രസ്സിനു് ഔദ്യോഗിക മെഷീനറി ഉപയോഗിച്ചു മാത്രമാണ്, പിന്നീടൊരവസരത്തിൽ അഞ്ചു കൊല്ലക്കാലം ഭരിക്കാൻ സാധിച്ചതു്. അടിയന്തരാവസ്ഥയുടെ മറവിൽ സിദ്ധാർത്ഥ ശങ്കർറായിയുടെ ഭരണകാലം. ബംഗാളിന്റെ ആധുനികചരിത്രത്തിലെ രക്തം പുരണ്ട ഇരുണ്ട കാലമായിരുന്നു അതു്. അതിനെത്തുടർന്നു്, മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റു പാർട്ടിയുടെ നേതൃത്വത്തിലുള്ള ഇടതുമുന്നണി അധികാരത്തിൽ വന്നു. അഞ്ചു കൊല്ലം ജ്യോതിബാസു ഭരണം നടത്തി. ഈ കാലത്തിനിടയിൽ, ബംഗാളിന്റെ അടിസ്ഥാനപ്രശ്നങ്ങൾ പരിഹരിക്കാനുള്ള തുടക്കമിടാൻ കഴിഞ്ഞു. പഞ്ചായത്തു, മുൻസിപ്പൽ തലങ്ങളിൽ അധികാരവികേന്ദ്രീകരണം നടത്തിയ ഇടതുമുന്നണി ഭരണം, കോൺഗ്രസ് ഭരണകൂടങ്ങളിൽ നിന്നും വ്യത്യസ്തമായൊരു സമീപനം കൈക്കൊള്ളുകയും ജനപങ്കാളിത്തം യാഥാർത്ഥ്യമാക്കുകയും ചെയ്തിരുന്നു. അധികാരമേറ്റു് ഒന്നരക്കൊല്ലം പിന്നിട്ടതോടെ, കഴിഞ്ഞ കാലങ്ങളിൽ നീട്ടിക്കൊണ്ടുപോയിരുന്ന പഞ്ചായത്തു തിരഞ്ഞെടുപ്പുകൾ നടത്തിയ ഇടതുമുന്നണിക്കു് ബംഗാളി ഗ്രാമങ്ങളുടെ ഓർമ്മയിൽ ആദ്യമായി പാവപ്പെട്ടവർക്കു് അവരുടെ ദൈനംദിനജീവിതത്തിൽ തീരുമാനങ്ങളെടുക്കാനും അവ നടപ്പാക്കാനുമുള്ള അവസരം ഉണ്ടാക്കിക്കൊടുത്തു. തുടർന്നുള്ള വർഷങ്ങൾ ബംഗാൾ രാഷ്ട്രീയത്തിൽ വലുതായ ചലനങ്ങൾ ഉണ്ടാക്കി. ജനതയുടെ ശൈഥില്യവും ഇന്ദിരയുടെ തിരിച്ചുവരവും പുതിയൊരു അന്തരീക്ഷം ബംഗാളിൽ സംജാതമാക്കി. അടിയന്തരാവസ്ഥക്കാലത്തു മാർക്സിസ്റ്റുകാരെ വേട്ടയാടാൻ ഉപയോഗിച്ചിരുന്ന അധോലോക ജീവികൾക്കു് ഐ–കോൺഗ്രസ്സിന്റെ കൊടിക്കീഴിൽ മാന്യത ലഭിച്ചു. ഡെൽഹിയുടെ അനുമതിയോടെ അവർ നടത്തിയിരുന്ന സമ്മർദ്ദത്തെ അതിജീവിക്കാൻ ഇടതുമുന്നണി ഗവണ്മെന്റിനു് ഒരുപക്ഷേ കഴിഞ്ഞതു്, സംശുദ്ധമെന്ന് പ്രകീർത്തിക്കപ്പെട്ട ഒരു ഭരണം നൽകാനായതുകൊണ്ടുമാത്രമായിരുന്നില്ല. മന്ത്രിസഭയെ വീഴ്ത്തി പ്രസിഡൻറ് ഭരണമേർപ്പെടുത്തുക എന്ന പോം വഴി വലുതായ തിരിച്ചടികൾക്കു കാരണമെന്ന ഭീതിയായിരുന്നു അതിൽനിന്നു് ഡെൽഹിയെ പിന്തിരിപ്പിച്ചതു്. ഈവിധം ഡെൽഹിക്കു ഭീതി ഉണ്ടാകാൻ കാരണം, ബംഗാളിൽ ഉണർത്തപ്പെട്ട രാഷ്ട്രീയബോധംകൊണ്ടാണ്. ഒരു ഭരണകൂടത്തെ സംബന്ധിച്ചിടത്തോളം നിസ്സാരമല്ല അത്തരമൊരു നേട്ടം. അഞ്ചുകൊല്ലം പൂർത്തിയാക്കുന്നതോടൊപ്പം തിരഞ്ഞെടുപ്പു നടത്തണമെന്ന് ഇലക്ഷൻ കമ്മിഷനോട് ബംഗാൾ ഗവണ്മെൻറ് അഭ്യർത്ഥിച്ചതും, ഇടതുമുന്നണി ഗവൺമെൻറ് ഭരണത്തിൽ തുടരുമ്പോൾ തിരഞ്ഞെടുപ്പു നടത്തുന്നതു് തടയാൻ വോട്ടർ പട്ടികയുടെപേരിൽ ഐ–കോൺഗ്രസ് സുപ്രീം കോടതിയെ സമീപിച്ചതും സമീപകാല സംഭവങ്ങളാണ്. ഈവിധത്തിലുള്ള എല്ലാത്തരം രാഷ്ട്രീയ പോരാട്ടങ്ങളും നേരിട്ടാണ് ഇടതുമുന്നണി വീണ്ടും നിയമസഭയിൽ മൂന്നിൽ രണ്ടു ഭൂരിപക്ഷം നേടിയെന്നതു് ഇടതുപക്ഷശക്തികളുടെ അജയ്യതയെയാണ് തെളിയിക്കുന്നതു്. അതേ സമയം ഇരുപതു സീറ്റുകളുണ്ടായിരുന്ന ഐ–കോൺഗ്രസ്സിനു് ഇത്തവണ ഘടക കക്ഷികളുമായി ച്ചേർന്നു 54 സീറ്റുകൾ കൈവരിക്കാനായതു് (ഐ കോൺഗ്രസ്സിനു '49) തള്ളിക്കളയാവുന്നതുമല്ല. ഐ കോൺഗ്രസ്സിന്റെ തിരഞ്ഞെടുപ്പു തന്ത്രങ്ങൾ ആവിഷ്കരിച്ചു നടപ്പാക്കിയ കേന്ദ്രവിദ്യുച്ഛക്തി മന്ത്രിയുടെ കണക്കുകൂട്ടലിൽ, ജനങ്ങളുടെ യാതൊരുവിധ പിന്തുണയുമില്ലാത്ത ഐ–കോൺഗ്രസ്സിനു് അറുപതു സീറ്റുകൾ കിട്ടുന്നതുതന്നെ മഹാകാര്യമാണ്. (ബംഗാളിൽ പര്യടനം നടത്തിയ രാജീവ് ഗാന്ധിയുടെ പ്രതീക്ഷ, തന്റെ പാർട്ടിക്കു 160 സീറ്റുകളായിരുന്നു.) ഇന്ദിരാഗാന്ധിയുടെ പ്രചരണം, കേന്ദ്രമന്ത്രിയുടെ നിരന്തര തീർത്ഥാടനങ്ങൾ, ലോഭമില്ലാതെ ചെലവാക്കപ്പെട്ട പണം—54 സീറ്റുകളുടെ പിന്നിൽ പ്രവർത്തിച്ച പ്രധാന ഘടകങ്ങളാണ്. ഈ സീറ്റുകൾ വിട്ടുപോയതു് ഇടതുമുന്നണിയുടെ ശക്തിക്ഷയമായി വ്യാഖ്യാനിക്കപ്പെടാവുന്നതല്ല. എന്നാൽ നഗരങ്ങളിലുണ്ടായിരിക്കുന്ന മാറ്റം ശ്രദ്ധാർഹമാണ്.

●

ഇന്ത്യയിലേക്കുള്ള കമ്മ്യൂണിസത്തിന്റെ വഴി കിഴക്കിലൂടെയാണെന്നു പറയാറുണ്ട്. ബംഗാൾ, ത്രിപുര. അടുത്തു കിടക്കുന്ന സ്റ്റേറ്റുകളിൽ കോൺഗ്രസ്സിന്റെ പ്രാഭവം അസ്തമിച്ചുകൊണ്ടിരിക്കുന്നു. ഇന്ത്യയുടെ ഹൃദയത്തിലേക്കുള്ള കുതിച്ചുചാട്ടത്തിനു് ബംഗാൾ സ്പ്രിംഗ് ബോർഡാകുമോ?



**ലേ** കോർബൂസർ എന്ന വിശ്വപ്രസിദ്ധ ശില്പി രൂപകല്പനചെയ്തു നിർമ്മിച്ച നഗരമാണ് ചണ്ഡിഗാർ. ഹര്യാനയുടെയും പഞ്ചാബിന്റെയും തലസ്ഥാനം. ആധുനികശില്പകലയുടെ എല്ലാ സൗഭാഗ്യങ്ങളും ആനുഗ്രഹിച്ചിട്ടുള്ളതാണ് ഈ നഗരം. കോൺക്രീറ്റ് മന്ദിരങ്ങൾ ഒരു നഗരത്തെ വിരൂപമാക്കുകയില്ലെന്നും, മറിച്ചു കോർബൂസറെപ്പോലൊരു വിശ്വകർമ്മാവിന്റെ കരങ്ങളിൽ അവ ആധുനിക ജീവിതത്തെ ഒരു മോഹനസ്വപ്നമാക്കിത്തീർക്കുമെന്നും തെളിയിച്ചതാണ് ചാണ്ഡിഗാർ. ഇക്കഴിഞ്ഞ ദിവസം, മേയ് ഇരുപത്തഞ്ചാംതീയതി ചണ്ഡിഗാർ രസകരമായൊരു കാഴ്ച കണ്ടു. രാജ്ഭവൻ കാമ്പൗണ്ടിൽ, പുതുതായി തിരഞ്ഞെടുക്കപ്പെട്ട നാല്പത്തഞ്ചു എം. എൽ. എ. മാർ നിരനിരയായി നിൽക്കുന്നു. മുദ്രാവാക്യം വിളികളിലൂടെ അവരെത്തിയ വിവരം, വാർദ്ധക്യപെൻഷനായ ഗവർണ്ണർ പദവിയുടെ സ്വാദ് രുചിച്ചുകഴിയുന്ന ജി. ഡി. താപസെയെ അറിയിച്ചു. ശരാന്തലുകൾ തൂക്കിയ വിരുന്നുമുറിയിൽ അദ്ദേഹത്തെ കാത്തു് ഒരാൾ നില്പുന്നുണ്ടായിരുന്നു. നാല്പത്തഞ്ചുപേരെ രാജ്ഭവനിൽ അണിനിരത്തിയ ദേവിലാൽ. താപസെയുടെ നിയോഗമനുസരിച്ചായിരുന്നു ലോക്ദൾ നിയമസഭാ കക്ഷിനേതാവായ അദ്ദേഹം ഈ മഹാശ്രമത്തിനു് മുതിന്നതു്. തൊണ്ണൂറംഗങ്ങളുള്ള ഹര്യാന നിയമസഭയിലേക്കു നടന്ന തിരഞ്ഞെടുപ്പിൽ ലോക്ദൾ–ബി. ജെ. പി. കൂട്ടുകെട്ടിനു് 39 സീറ്റുകൾ ലഭിച്ചു. ഐ. കോൺഗ്രസ് 34. സ്വതന്ത്രന്മാർ 12. ജഗ്ജീവൻ റാം കോൺഗ്രസ് 2. ജനതയ്ക്കു് 1. (രണ്ടു സീറ്റുകളുടെ ഫലപ്രഖ്യാപനം പൂർത്തിയായിട്ടില്ല.)

നാല്പത്തഞ്ചുപേരെ അണിനിരത്താനായെങ്കിലും ദേവിലാലിനുപകരം മുഖ്യമന്ത്രിപദമേല്ക്കാൻ താപസെ ക്ഷണിച്ചതു് മുപ്പത്തിഒൻപതുപേരുടെ പിന്തുണയുള്ള ഭജൻലാലിനെയായിരുന്നു. തിരഞ്ഞെടുപ്പു ഫലപ്രഖ്യാപനത്തിനു് രണ്ടു സീറ്റുകൾമാത്രം അവശേഷിക്കെ, ഭൂരിപക്ഷ പിന്തുണ അവകാശപ്പെട്ടുകൊണ്ടു് രണ്ടു ലാലുമാരും ഗവർണ്ണറെ സമീപിച്ചിരുന്നതാണ്. രണ്ടുപേരുടെയും അവകാശവാദങ്ങൾ ശ്രദ്ധാപൂർവ്വം കേട്ട താപസെ രണ്ടു രീതിയിൽ പ്രവർത്തിക്കാൻ തീരുമാനിച്ചു. ഭൂരിപക്ഷ പിന്തുണ തെളിയിക്കാൻ ജൂൺവരെ സമയം, ദേവിലാലിനു് അദ്ദേഹം സൗമനസ്യപൂർവ്വം അനുവദിച്ചു. ഭജൻലാലിനു് അത്തരം വാഗ്ദാനമൊന്നും നല്കിയില്ല. പക്ഷേ, ഭജൻലാൽ ഒരു കാര്യം ചെയ്തു. ഗവർണ്ണറെ കണ്ടു കഴിഞ്ഞയുടൻ അദ്ദേഹം ഡെൽഹിക്കു തിരിച്ചു. ഭജൻലാൽ ഡെൽഹിക്കുപോയതോടെ കാര്യങ്ങൾ തീരുമാനിക്കുക രാജ്ഭവനല്ല, ഡെൽഹിയിലെ സഫ്ദർജങ്ങിലെ 1-ാം നമ്പർവീടാണെന്നു് പ്രതിപക്ഷം മനസ്സിലാക്കുകയും അതിനെതിരെ പ്രതിഷേധത്തിന്റെ വാണം പൊട്ടിക്കുകയും ചെയ്തു. പ്രതിഷേധം പൊടിപൂരംകൊണ്ടു നില്ക്കെ ഡെൽഹിയിൽനിന്നും തിങ്കളാഴ്ച (മേയ് 24) വൈകിട്ട് 4-15-നു് ഭജൻലാൽ ചണ്ഡിഗാർ വിമാനത്താവളത്തിൽ മടങ്ങിയെത്തി. അതോടെ നാടകം പരിണാമഗുപ്തിയിലേക്കു നീങ്ങിക്കഴിഞ്ഞു. 4-35-നു് ഭജൻലാൽ വിമാനത്താവളത്തിൽനിന്നു് രാജ്ഭവനിലെത്തി ഗവർണ്ണറെ കണ്ടു. 4-45 ആയപ്പോൾ, മുൻനിശ്ചയിച്ചപ്രകാരം ലോക്ദൾ ജനറൽ സെക്രട്ടറി ബേറിയും അഞ്ചു ലോക്ദൾ എം. പി. മാരും ഗവർണ്ണറെ സന്ദർശിക്കാൻ രാജ്ഭവനിലെത്തി. 5.00 മണിക്കു് ഹര്യാന ചീഫ്സെക്രട്ടറി ഈശ്വർചന്ദർ ഒരു കാറിൽ ഗവർണ്ണറെ മുഖം കാണിക്കാൻ എത്തുന്നു. 5.35 ആയപ്പോൾ, ഗവർണ്ണറുമായി കൂടിക്കാഴ്ച നടത്തിയശേഷം ഒരു ചെറുപുഞ്ചിരിയോടെ ഭജൻലാൽ രാജ്ഭവനിലെ ഉള്ളറകളിൽനിന്നും പുറത്തുവരുന്നു. പത്രക്കാർ കാത്തുനിൽക്കുന്നുണ്ടായിരുന്നു. അവരുമായി അദ്ദേഹം സംസാരിച്ചു. "എനിക്കു ഭൂരിപക്ഷമുണ്ടു്. ഗവർണ്ണറുമായി നടത്തിയ സംഭാഷണത്തിന്റെ വിവരമറിയാൻ അരമണിക്കൂർ കഴിഞ്ഞു് എന്നെ കണ്ടാൽമതി." അത്രയും പറഞ്ഞു് അദ്ദേഹം കാറിൽക്കയറി യാത്രയായി. 5-40-നു് ലോക്ദൾ എം. പി. മാർ ഗവർണ്ണറെക്കാണുകയും, ഭൂരിപക്ഷ പിന്തുണയില്ലാത്ത ഭജൻലാലിനെ മന്ത്രിസഭാരൂപീകരിക്കാൻ അനുവദിക്കരുതെന്നു് അഭ്യർത്ഥിക്കുകയും ചെയ്യുന്നു. 6-35-നു് ലോക്ദൾ എം. പി. മാരുമായി ഗവർണ്ണർ പുറത്തു വരുന്നു. ഗവർണ്ണർ താപസെ ക്രുദ്ധനായി കാണപ്പെട്ടു. 6-40-നു് ഭജൻലാൽ ഗവർണ്ണറുടെ മുമ്പിൽ മുഖ്യമന്ത്രിയായി സത്യപ്രതിജ്ഞചെയ്തു.

വൃത്തികെട്ട ഈ നാടകം അരങ്ങേറിയതിന്റെ അടുത്ത ദിവസമാണ് നാല്പത്തഞ്ചുപേരുമായി ദേവിലാൽ രാജ്ഭവനിലെത്തിയതു്. പാവം താപസെ. അദ്ദേഹം എന്തു ചെയ്യും? പക്ഷേ താപസെ അതുകൊണ്ടു നിറുത്തിയില്ല. തന്റെ ഭാഗം വാദിച്ചു ജയിക്കാനുള്ള ശ്രമത്തിലാണിപ്പോൾ. ദേവിലാലും ഭജൻലാലും അവരവർക്കു പിന്തുണ നൽകുന്നവരുടെ ലിസ്റ്റുകൾ തന്നെ ഏല്പിച്ചിരുന്നുവെന്നും, പല ഐ–കോൺഗ്രസ്സുകാരുടെയും പേരുകൾ ദേവിലാലിന്റെ ലിസ്റ്റിൽ ഉണ്ടായിരുന്നുവെന്നും ഗവർണ്ണർ പറയുന്നു. രണ്ടു ലിസ്റ്റിലും ഒരേ പേരുകൾ ഉണ്ടായിരുന്നു എന്നു പറഞ്ഞ ഗവർണ്ണർ, ആർക്കാണു് ഭൂരിപക്ഷ പിന്തുണ ഉള്ളതെന്നു മാത്രം പറയുന്നില്ല. അതിനും അദ്ദേഹത്തിനു ന്യായമുണ്ടു്. നിയമസഭ അടുത്തുതന്നെ വിളിച്ചു കൂട്ടുന്നുണ്ടു്. അപ്പോൾ തെളിയിക്കാമല്ലോ ഭൂരിപക്ഷം. അങ്ങനെയാണെങ്കിൽ മന്ത്രിസഭ രൂപീകരിക്കാൻ ഭജൻലാലിനെ എന്തിനു് അനുവദിച്ചു? ഭൂരിപക്ഷം തെളിയിക്കാൻ ദേവിലാലിനു് സമയം നൽകിയതു് എന്തിനു്?

ആയാറാം ഗയാറാംമാരിൽ ഊന്നിക്കൊണ്ടുള്ളതാണ് ഹര്യാനാ രാഷ്ട്രീയം. ജനതാ പാർട്ടി അധികാരത്തിൽ നിന്നും പുറത്താവുകയും ഇന്ദിരാഗാന്ധി മടങ്ങിവരികയും ചെയ്തപ്പോൾ, ജനതക്കാരനായ ഭജൻലാൽ തന്റെ പാർട്ടിയിലെ എല്ലാ അംഗങ്ങളുമായാണ് ഇന്ദിരാ കോൺഗ്രസ്സിലേക്കു കൂടിമാറിയതു്. പക്ഷേ, പഴയ കോൺഗ്രസ്സുകാർക്കു് ഭജൻലാൽ പൂർണ്ണമായും സ്വീകാര്യനായിരുന്നില്ല. അദ്ദേഹത്തോടുള്ള എതിർപ്പ് അവസാനം മന്ത്രിസഭയുടെ പതനത്തിലേക്കായിരുന്നു വഴിവച്ചതു്. തന്നെ എതിർത്തവർക്കൊന്നും പാർട്ടിടിക്കറ്റ് നൽകാതിരിക്കാൻ ഭജൻലാലിനു് ഡെൽഹിസ്വാധീനം ഉപയോഗിക്കാൻ സാധിച്ചതോടെ തിരഞ്ഞെടുപ്പിൽ രണ്ടു മുൻമന്ത്രിമാരുൾപ്പെടെ നിരവധി ഐ. കോൺഗ്രസ്സുകാർ സ്വതന്ത്രന്മാരായാണ് മത്സരിച്ചതു്. അവരിൽ പലരും, ഔദ്യോഗിക കോൺഗ്രസ്സുകാരെ തോല്പിച്ചു ജയിക്കുകയും ചെയ്തു. ഭജൻലാലിനു് അധികാരമുറപ്പിക്കണമെങ്കിൽ, പാർട്ടിയിൽ നിന്നും പുറത്താക്കപ്പെട്ട്, സ്വതന്ത്രന്മാരായി ജയിച്ചുവന്നവരെ വീണ്ടും സ്വീകരിക്കണം. സ്വാഭാവികമായും കാലുമാറ്റരാഷ്ട്രീയത്തിനു് ഔദ്യോഗികാംഗീകാരം നൽകേണ്ടിവരും. എന്തായിരിക്കും ഇതിന്റെ ഫലം? ഭജൻലാലുമായി ഇടയുന്നവർ, തൊട്ടടുത്തിരിക്കുന്ന ലോക്ദൾ ഗ്രൂപ്പിലായിരിക്കും ചെന്നെത്തുക. വീണ്ടും അനിശ്ചിതത്വം. അതൊഴിവാക്കാൻ ലോക്ദൾ ഗ്രൂപ്പിൽനിന്നും കാലുമാറ്റിയെടുക്കാൻ ഭജൻലാൽ ശ്രമിക്കും. ഒരു മാസ്റ്റർ കാലുമാറ്റക്കാരനെന്ന പേരു നിലനിറുത്താൻ അദ്ദേഹത്തിനു് അതു് കൂടുതൽ അവസരം നൽകും.

**കൗമുദി ന്യൂസ് സർവീസ്, ന്യൂഡെൽഹി**

വാൽക്കുറിപ്പ്:

കാലുമാറ്റത്തിന്റെ ആശാനായ ഗയാലാൽ ഇത്തവണ ഹര്യാന നിയമസഭയിലേക്കു തിരഞ്ഞെടുക്കപ്പെട്ടിട്ടില്ല. അദ്ദേഹത്തിന്റെ സ്ഥാനം ഭജൻലാൽ ഏറ്റെടുത്തുകഴിഞ്ഞു.

# അറ്റ്ലാന്റിക്കിലെ അശ്ലീല മരണങ്ങൾ

**കെ. ബാലകൃഷ്ണൻനായർ**

**അ**ത്ലാന്തിക്സമുദ്രത്തിൽ നടക്കുന്ന ബ്രിട്ടീഷുകാരുടേയും അർജൻറീനക്കാരുടേയും മരണങ്ങൾവീരമൃത്യുക്കളല്ല; അവ ഒരുതരം അശ്ലീലമരണങ്ങളാണ്. "ഫാക്ക്ലാൻഡ് ദ്വീപുകൾക്കുവേണ്ടി എന്റെ പൊന്നുമകൻ വീരമൃത്യു അടഞ്ഞു" എന്ന് വല്ല ബ്രിട്ടീഷുകാരി അമ്മയും പറഞ്ഞെങ്കിൽ, അത് ആഭാസമായിരിക്കും.

ഞാൻ ഈ പറയുന്നത് ഒരു തത്വശാസ്ത്രമെന്നനിലയിൽ നിങ്ങൾ അംഗീകരിക്കേണ്ടകാലം വളരെ വൈകിയിരിക്കുന്നു.

ബ്രിട്ടീഷ്, ഫാക്ക്ലാൻഡ് പശ്ചാത്തലം വളരെ ശിഥിലവും തുച്ഛവുമാണ്. ഒന്നു രണ്ട് ലേഖനങ്ങൾ പകുതി വായിച്ചപ്പോഴേക്കും, ഇതിനുസമയം കളയണ്ടെന്ന് തോന്നി. സെക്യൂരിട്ടികൗൺസിലിലേക്കോ മറ്റോ അയയ്ക്കപ്പെട്ടേക്കാവുന്ന വക്കീൽമാർ വായിക്കേണ്ടതൊന്നും മനുഷ്യത്വത്തിന്റെ പ്രതീകമായ ഞാൻ വായിക്കേണ്ടതില്ലെന്നും തോന്നി.

പ്രധാന പ്രശ്നം ഈവക പശ്ചാത്തലങ്ങളോ അവയിൽ നിന്നുള്ള ന്യായങ്ങളോ അല്ല. ഈ ചക്കച്ചെത്ത് സ്ഥലത്തിനുവേണ്ടി ബ്രിട്ടീഷ്, അർജൻറീനിയൻ യുവാക്കൾ പോയി ചാവണമോ എന്നുള്ളതാണ് പ്രശ്നം. ഇതെത്രകാലം നാം നോക്കിനിൽക്കും? 'ചാന്തരിൽ അടികലശൽ' എന്ന ഒരു വാർത്തയ്ക്ക് കൊടുക്കുന്ന പ്രാധാന്യംപോലും, ചിന്താശീലരെന്നു കരുതപ്പെടുന്ന നമ്മുടെ ഇ-യിലെ പലരും ഈ ദുർമ്മരണങ്ങൾക്ക് നൽകിയിട്ടില്ലെന്നതാണു വാസ്തവം. ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ നമ്മെപ്പോലുള്ളവർ ഇടപെടേണ്ട കാലവും അതിക്രമിച്ചിരിക്കുന്നു. ഈ ലേഖനംപോലും ഇങ്ങനെയുള്ള ഇടപെടലിന്റെ ആദ്യോദ്ധ്യായമായി ഞാൻ കരുതുന്നു.

ബ്രിട്ടീഷുകാരുടേയും, അർജൻറീനക്കാരുടേയും പേരിൽ ഒരു കേസ് കൊടുക്കുവാൻ വല്ല ലോകകോടതിയോ, അധികാരകേന്ദ്രമോ ഉണ്ടോ? ഐക്യരാഷ്ട്ര സംഘടനയുടെ ഭാഗമായി ലോകജൂറിസ്ഡിക്ഷനുള്ള ഒരു സ്ഥാപനം (World Court) ഇന്നും നിലവിലില്ലേ? കോമൺവെൽത്തിലെ അംഗമെന്നനിലയിൽ, നമുക്ക് (നമ്മെപ്പോലുള്ളവർ അടക്കം) ബ്രിട്ടീഷ് പ്രധാനമന്ത്രി മിസസ് താച്ചറുടെ പേരിൽ, ഇന്ത്യയിലെയോ ബ്രിട്ടനിലെയോ ഏതെങ്കിലുമൊരു കോടതിയിൽ കേസ് ഫയൽ ചെയ്തുകൂടേ? ഈവക കാര്യങ്ങളിൽ നമ്മുടെ അഭോഷക സുഹൃത്തുക്കൾക്ക് മനുഷ്യപ്രേമികളെ സഹായിക്കാൻ കഴിയും. ആംനസ്റ്റി ഇൻറർനാഷനൽ പോലുള്ള സംഘടനകൾക്ക് ശക്തി വർദ്ധിച്ചുവരുന്നത് നിങ്ങൾ സൂക്ഷിക്കുന്നുണ്ടോ?

കോടതി എന്ന കോൺസെപ്റ്റിനു ചിലപ്പോൾ ഗരുഡൻചിറകുകൾ മുളയ്ക്കും. ലോകമനസ്സാക്ഷിയിൽ നിന്ന് പൊട്ടിപ്പുറപ്പെട്ടതായിരുന്നു നാസി ക്രിമിനലുകളെ വിസ്തരിക്കുകയും വധശിക്ഷയ്ക്ക് വിധേയരാക്കുകയും ചെയ്ത ന്യൂറംബർഗ് കോർട്ട്. അമേരിക്കൻ പ്രസിഡൻറ് നിക്സനെ ആ സ്ഥാനത്തുനിന്നും വലിച്ചിറക്കിയതിൽ പ്രധാന പങ്കു വഹിച്ചിരുന്നത് ഒരു ജഡ്ജിയും ഒന്നുരണ്ട് പത്രപ്രവർത്തകരും ആയിരുന്നു.

> **ഫാക്ലൻഡ് യുദ്ധം, രാജ്യസ്നേഹം എന്നതിലും ഉപരിയായ മനുഷ്യസ്നേഹം എന്ന ആശയത്തെക്കുറിച്ച് ലേഖകനെ ഉറക്കെ ചിന്തിപ്പിക്കുന്നു. ഈ നല്ല ഭൂമിയിൽ ഒരു മനുഷ്യസമുദായം. സുന്ദരമാണ് ആ ഭാവന.**

ഇതുവരെയുള്ള ഏറ്റുമുട്ടലുകളിൽ കാര്യമായും രണ്ടു കപ്പലുകളാണ് തകർന്നത്. ബ്രിട്ടീഷുകാരുടെ എച്ച്. എം. എസ്. ഷെഫീൽഡിന്റെ അന്ത്യം പരിതാപകരമായിരുന്നു. അർജൻറീനക്കാർ ഫ്രഞ്ചുകാരിൽനിന്നും വാങ്ങിയ ഒരു മിസൈൽ ഷെഫീൽഡിൽ ഒതുക്കാൻ കഴിയാത്ത തീ ആളിക്കത്തിച്ചു. ശരണംമുട്ടിയ നാവികർ, എലിക്കുട്ടികളെപ്പോലെ തീയിൽ നിന്ന് രക്ഷപ്പെടുവാൻ, ശരീരം മരവിപ്പിക്കുന്നത്ര തണുപ്പുള്ള അത്ലാൻറിക് സമുദ്രജലത്തിലേക്ക് എടുത്തുചാടി. പലരും മുങ്ങിച്ചത്തു. ഇതിനെ അശ്ലീലമരണമെന്നല്ലാതെ (Obscene deaths) മറ്റെങ്ങനെ വിശേഷിപ്പിക്കാം? ഇങ്ങനെയുള്ള അർത്ഥശൂന്യമരണങ്ങൾക്ക്, ഒരു പുരികംപോലും ഇളക്കാതെ യുവാക്കളെ അയയ്ക്കാനുള്ള അധികാരം ലോകത്തിലെ മിസസ് താച്ചർമാരിൽനിന്ന് എടുത്തുകളയണമെന്നുള്ളതാണ് എന്റെ വാദം.

ഓഹോ, നിങ്ങൾ രാജ്യസ്നേഹമെന്ന പരിശുദ്ധ കോൺസെപ്റ്റിനെ തല്ലിത്തകർക്കുകയാണ്! ഞാൻ ചെയ്യുന്നത് മറ്റൊന്നാണ്. രാജ്യസ്നേഹമെന്നതിലും ഉപരിയായ ഒരു സ്നേഹത്തിലേക്ക് നിങ്ങളെ നയിക്കുവാനാണ് ഞാൻ ശ്രമിക്കുന്നത്. ഒന്ന് ശരിക്കും ആലോചിച്ചു നോക്ക്. രാജ്യസ്നേഹമെന്നത് എന്താണ്? ഒരു രാജ്യത്തെ കെട്ടിപ്പിടിക്കാൻ കഴിയുമോ? ബ്രിട്ടീഷുകാരെയും അർജൻറീനക്കാരെയും കെട്ടിപ്പിടിക്കാം. ഈ നല്ല ഭൂമിയിൽ ഒരു മനുഷ്യസമുദായം എന്ന കോൺസെപ്റ്റിലേക്കാണ് ഞാൻ നിങ്ങളെ നയിക്കുന്നത്. എന്തോ ഒരുതരം അട്ടിമറിയൊന്നുമല്ല ഞാൻ ഉദ്ദേശിക്കുന്നത്.

ശ്രീനാരായണഗുരുസ്വാമികളുടെ ധ്യാനനിരതമായ സന്ധ്യാവേളകളിൽ, ആ ഫാലസ്ഥലത്തിൽ ഇങ്ങനെയുള്ള ചിന്തകൾ, സ്വപ്നങ്ങൾ മിന്നിമറഞ്ഞിരിക്കും. ആ തിരിയിൽനിന്ന് കൊളുത്തിയ പന്തങ്ങളാണ് ഇവകൾ. 'ഞാൻ, ഞാൻ' എന്ന് ഇടയ്ക്കിടെ പറയുമ്പോൾ പെട്ടെന്ന് ഇങ്ങനെയൊന്ന് തോന്നുകയും, അതെഴുതുകയും ചെയ്തു.

ഇടയ്ക്കിടെ മരിക്കേണ്ടവരല്ലേ പട്ടാളക്കാരും നാവികരും മറ്റും? നിങ്ങളെന്തിനാണ് ഇങ്ങനെ തീകച്ചും അംഗീകൃതമായ വാസ്തവങ്ങളെ ചോദ്യം ചെയ്യുന്നത്? മരിക്കുമ്പോൾ മിസസ് താച്ചറെപ്പോലുള്ളവരെ ഓർത്ത് കൈകൂപ്പി മരിച്ചാൽ അത്രയും നല്ലത്. ചാവേർപടകളില്ലാത്ത ഒരു ലോകത്തെ നിങ്ങൾക്ക് വിഭാവനം ചെയ്യാൻപോലും കഴിയുന്നില്ല, അല്ലേ!

"അച്ഛൻ വരുമ്പോൾ കീശ നിറയെ നിറമുള്ള ചോക്കുകൾ കൊണ്ടുത്തരുമോ? എന്നാൽ ഒരുമ്മതരാം." ഈ സ്മരണയോടെ അത്ലാൻറിക്കിൽ മുങ്ങിമരിക്കുകയോ, മൈൻ പൊട്ടി മിൻസ്മീറ്റായി ചാകുകയോ ഒക്കെ സ്വാഭാവികമായി തോന്നുകയാണോ? ടൈംപീസ് പോലുള്ള ഒരു യന്ത്രമാണോ നിങ്ങളെ നടത്തുന്നത്? അല്ല ഹൃദയമോ?

ഞാൻ ഈ രീതിയിലുള്ള ലേഖനങ്ങൾ എഴുതുന്നത്, എന്നന്നേക്കുമായി സ്ഥിരീകരിക്കപ്പെട്ടവയെന്ന നിലയിലുള്ള ചില തലയിലെഴുത്ത് ഭാഗധേയങ്ങൾക്കെതിരായി കേരളത്തിൽനിന്ന് ഒരു പൊതുജനപ്രസ്ഥാനം ഉയർന്നുവരേണമെന്ന ഏക ഉദ്ദേശ്യംകൊണ്ടാണ്. യുദ്ധങ്ങൾ ഇങ്ങനെ ചോദ്യം ചെയ്യപ്പെടാൻ പാടില്ലാത്ത ഒരു തലയിലെഴുത്തായി മനുഷ്യർ കരുതുന്നു.

ഭയങ്കരമായ ചാവേർപടകളുടെ നായകന്മാരാണ് റെയ്ഗനും ബ്രെഷ്നേവും ലെനിൻ, ട്രോട്സ്കി, ഡിമിട്രോവ് മുതലായവർ. ശവക്കല്ലറകളിൽ നിന്ന് എഴുന്നേറ്റ്, വിപ്ലവദിനത്തിൽ ക്രെംലിൻ റെഡ്സ്ക്വയറിൽ പ്രത്യക്ഷപ്പെടുന്നുവെങ്കിൽ, കുറച്ച് സമയത്തേക്ക് അവർക്ക് ഒന്നും മനസ്സിലാവുകയില്ല. വിശ്വവിപ്ലവം ഇവയൊക്കെക്കൊണ്ടോ?

രണ്ടായിരമാണ്ടിലെ, പുത്തൻലോകം കണ്ണിൽ കണ്ടുകൊണ്ടാണ് ഈവക ലേഖനങ്ങൾ ഓരോന്നും.



# ത്രിശങ്കുസ്വർഗ്ഗത്തിൽ

**നാലാങ്കൽ**

ഒന്ന്

**തി**രക്കേറിയ ദിനം, തടിച്ച ഫയലുകൾ
നിറഞ്ഞിടുന്നു മേശപ്പുറത്തു വിഴുപ്പുപോൽ
മേലാവിൽനിന്നുമടിയന്തിരമാം 'ഡി.യോ'കൾ
കൊലവാളുയർത്തുന്നു, ചുവന്ന ചക്ഷുസ്സോടേ
ക്ലാർക്കന്മാർ പകുതിയുമന്നവധിയിലത്രേ-
യാർക്കുണ്ടിതവകാശമവരെച്ചോദ്യംചെയ്യാൻ?
റിസ്റ്റ്വാച്ച് ചൊല്ലീ, മണിപത്തര കഴിഞ്ഞെന്നു
ലാസ്റ്റ്ഗ്രേഡ് ജീവനക്കാർക്കു മുഖത്തു കരിനിഴൽ
ക്ലോക്കിൻസൂചികൾ പണിമുടക്കിലാണെന്നു
വക്കാണം തുടരുന്നു പങ്കയും ടെലഫോണും
കോട്ടുവായിട്ടുകൊണ്ടു പഴയ ഫയലുകൾ
ദൃഷ്ടിയിലെഴുതുന്നു കാന്താരിമുളകുകൾ
പ്രസവാവധിക്കുപോയ് 'പേഴ്സണലസിസ്റ്റൻറു'
പ്രയാസങ്ങളൊട്ടേറെ കത്തുന്നു കടന്നൽപോൽ
ആപ്പീസുനടന്നാലു,മില്ലെന്നാകിലും ശരി
മുപ്പതാം നാളിൽക്കിട്ടും ശമ്പളമെല്ലാവർക്കും
ശിക്ഷണനടപടി വല്ലതും തുടങ്ങിയാ-
ലാപ്പിലായിടും കർത്തവ്യത്തിൻ തേർതെളിക്കുവോൻ
തൊട്ടതിനെല്ലാമിന്നു സർക്കാരുവേണം, ജന-
ക്കൂട്ടമാ വരാന്തയെ മാറ്റിയൊരരുവിയായ്
എന്തു ചെയ്യേണ്ടൂ, സർക്കാരിൻ കൃപാമൃതം വേണം
പിൻതുണയ്ക്കുവാനേതു നിസ്സാരപ്രശ്നത്തിനും

രണ്ട്

കൈപ്പിഴ,യറിയാതെ വല്ലതും പറ്റിപ്പോയാ-
ലുത്തരം പറയേണമോഫീസർ നിരാധാരൻ
അല്ലെങ്കിൽ രാഷ്ട്രീയക്കാർ തൻ പിമ്പേയലയണം-
വല്ലായ്മപോക്കാൻ വീർത്ത മടിശ്ശീലയുമായി
അധികാരവും പൊന്നുമുണ്ടെങ്കിൽ മലകള-
മടിക്കുപ്പിടും, പൂത്തിടാച്ചെടി,യിതൾചൂടും
ജൂണിയറുദ്യോഗസ്ഥർ സീനിയറാകും ദ്രുതം
ത്രാണിയുള്ളവർക്കില്ല ഗർഭഗേഹത്തിൽ സ്ഥാനം,
ജനജീവിതം 'ബ്യൂറോക്രസി'യാം നീരാളി തൻ
മുനയിലകപ്പെടും കാഴ്ചയാണെവിടെയും

മൂന്ന്

തൻ തലേലെഴുത്തിനെശ്ശപിച്ചുകൊണ്ടോഫീസർ
കന്നുകൾ കുറേയെണ്ണം കിളച്ചു ശരിയാക്കി
ഒഴിവു നികത്താതെ കിടപ്പൂ, പഴേ വള്ളം
തുഴഞ്ഞെങ്ങനെ മറുകരയിലടുപ്പിക്കും?
മുകളിൽനിന്നുമമാന്തത്തിനു സമാധാനം
മുറയ്ക്കു ചോദിച്ചിടും, പഴിയൊക്കെയും തന്നിൽ.
അടിയിൽപ്പാതാളവും, മുകളിൽ വിണ്ണും; താനോ
കിടന്നു പിടയ്ക്കുന്നു ത്രിശങ്കു സ്വർഗ്ഗത്തിങ്കൽ.
നിയമങ്ങളെ വളച്ചൊടിക്കയാണത്രേ, വേല
നിയതം ചെയ്തീടുന്നതിന്നു ബുദ്ധിരാക്ഷസർ.

# കഥ

ടി. വി. കൊച്ചുബാവ

റെയിൽവേസ്റ്റേഷന്റെ തെക്കുനിന്നും വടക്കുനിന്നുമായി, കറുത്ത ഗൗണും കറുത്ത കൈയുറയും കറുത്ത തൊപ്പിയുമണിഞ്ഞ രണ്ടു വിശിഷ്ട വ്യക്തികൾ വളരെ തിടുക്കത്തിൽ നടന്നുവന്ന് ഒരു സിമന്റ് ബെഞ്ചിൽ ഉപവിഷ്ടരായി. ഗൗരവ പ്രകൃതിക്കാരനായിരുന്നെങ്കിലും ഇരിക്കും മുമ്പേ കാലുനീട്ടുന്ന സ്വഭാവക്കാരൻകൂടിയായിരുന്നു ഒന്നാമൻ. അതുകൊണ്ടുതന്നെ അയാൾ സിമന്റ് ബെഞ്ചിൽ ചന്തികുത്തി വീണുവെങ്കിലും, വീഴ്ചയുടെ ആഘാതത്താൽ മുഖം വിളറിയെങ്കിലും അതൊന്നും പുറമേ കാണിക്കാതെ, ഒരു മാന്യനു ചേർന്ന മട്ടിൽ പൊടിതട്ടിക്കുടഞ്ഞെഴുന്നേൽക്കുകയും, രണ്ടാമന്റെ കൈപിടിച്ചു കുലുക്കുകയും 'ഗുഡ് ഈവനിങ്' എന്നു് പുഞ്ചിരിക്കുകയും ചെയ്തു. രണ്ടാമൻ ആവക പ്രവൃത്തികളിലൊന്നും തല്പരനായിരുന്നില്ല. അയാളുടെ മുഖം ചോരവാർന്നുപോയ വിധം—അത്രയും ഉന്മേഷരഹിതമായിരുന്നു. ബെഞ്ചിലിരുന്നപാടെ അയാൾ മിണ്ടാതെ അനങ്ങാതെ, കൈത്തലത്തിൽ മുഖം താങ്ങി എന്തോ ഓർത്തും വ്യാകുലപ്പെട്ടും നെടുവീർപ്പയച്ചും സമയം കളഞ്ഞു. ഇന്നേരം ഒന്നാമനാകട്ടെ തീർത്തും പ്രാധാന്യമർഹിക്കുന്ന ചില പ്രശ്നങ്ങൾ ചിന്തിക്കുകയും, നെററി ചുളിക്കുകയും, വിരൽ മടക്കി നിവർത്തി കണക്കു കൂട്ടുകയുമൊക്കെയായിരുന്നു. മാർച്ചുമാസ വരൾച്ചയ്ക്കു മേലെ ഒരു തണുത്ത കാററു പരന്നതും, സന്ധ്യയുടെ ഇളംചോപ്പ് മാഞ്ഞുമറഞ്ഞതും—ഒന്നും അയാൾ അറിയുകയുണ്ടായില്ല. അല്പനേരത്തെ കണക്കുകൂട്ടലുകൾക്കുശേഷം വെളിപാടു് ലഭിച്ചപോലെ അയാൾ ഇരുന്നിടത്തുനിന്നു ചാടിയെഴുന്നേൽക്കുകയാണുണ്ടായത്. എന്നിട്ട് രണ്ടാമനുനേരെ ചൂണ്ടാണിവിരൽചൂണ്ടി ചോദിച്ചു: "അപ്പോ തീരുമാനത്തിൽ മാററമൊന്നുമില്ലല്ലോ?"

രണ്ടാമൻ ശബ്ദിച്ചതേയില്ല. പകരം ഒന്നാമനെ ദീനതയോടെ ഒന്നു നോക്കി, പിന്നെ തലതാഴ്ത്തി ക്രൂശിക്കപ്പെട്ടവനെപ്പോലെ പഴയപടി ഇരിപ്പു തുടർന്നു. നിശ്ശബ്ദതയുടെ തണുത്തു മരവിച്ച ഒരു കൈപ്പത്തി അവർക്കിടയിൽ ഉയർന്നു നിന്നു. ഒന്നാമൻ അതൊന്നും ശ്രദ്ധിക്കുകയേയുണ്ടായില്ല. തലയിൽ കൈവച്ച്, സിമന്റുബെഞ്ചിനെ വലംവച്ചു അയാൾ രണ്ടു മൂന്നാവർത്തി നടന്നു. അതിനിടയിൽ ഒന്നു നിന്ന്, ഒന്നു മന്ദഹസിച്ച് രണ്ടാമനോടു ഗൗരവസ്വരത്തിൽ പറഞ്ഞു തുടങ്ങി: "ഇപ്പോൾ റെയിൽവേ സമയം കൃത്യം 6-30 പി. എം. ശരിയായ സമയം ഏഴോ ഏഴരയോ ആയിരിക്കാം. അതു നമുക്കു കാര്യമല്ല. 6-45 നാണ് ആദ്യത്തെ ട്രെയിൻ വരിക. അതു തെക്കോട്ടുപോകുന്നു. അദ്ഭുതങ്ങളുടേയും നിരൂപകന്മാരുടേയും സായിപ്പന്മാരുടേയും നാടായ തിരുവനന്തപുരത്തേക്ക്. രണ്ടാമത്തെ ട്രെയിൻ ഏഴുമണിക്കാണ്. അതു വടക്കോട്ടുപോകുന്നു. മലയാളികളായ ഭിക്ഷക്കാരുടേയും ഗുണ്ടാരാജാക്കന്മാരുടേയും കാപ്പിരികളുടേയും നാടായ ഡെൽഹിയിലേക്ക്. ഇതിൽ ഏതു ട്രെയിൻ തിരഞ്ഞെടുക്കണമെന്നതാണ് നമുക്കു മുമ്പിലെ ദാർശനിക പ്രശ്നം അഥവാ വ്യഥ. നിന്റെ മറുപടി ഞാൻ പ്രതീക്ഷിക്കുന്നു."





രണ്ടാമൻ ഒരു ഞെട്ടലോടെയാണ് അതൊക്കെ കേട്ടത്. 6.45, 7 എന്നിങ്ങനെ ചില അക്കങ്ങൾ മാത്രമാണ് അയാളുടെ ശ്രദ്ധയിൽ കൊളുത്തിയത്. അതോടെ സമയതീരങ്ങളിലേക്കു കുതിച്ചടുക്കുന്ന ജീവിതത്തെക്കുറിച്ച് അയാൾ തീർത്തും ബോധവാനായി. ഈ മുഹൂർത്തം വരെ കരുതിച്ച് ഒരുക്കൂട്ടിവച്ചിരുന്ന തന്റേടവും ബലവുമെല്ലാം അയാൾക്കു നഷ്ടപ്പെട്ടു. ഒരു വിതുമ്പിക്കരച്ചിലിന്റെ പടികൾ ഒന്നൊന്നായി ഇറങ്ങി അയാൾ ഓടി. അതു കണ്ട് ഒന്നാമൻ ലേശം അമ്പരന്നു. ശ്ശെടാ നാശമേ, സുന്ദരമായ ഈ സമയരേഖയിൽനിന്ന് ഇവൻ എന്തിനാണ് ശിശുപ്രകൃതം കാണിക്കുന്നത്?

ഒന്നാമൻ: നീ എന്തിനാ കരയണത് കുവേ?

രണ്ടാമൻ: (വിതുമ്പലിനിടയിൽ) ഇല്യ, എനിക്കറിയില്യ.

ഒന്നാമൻ: (താക്കീതുപോലെ) കരഞ്ഞു കളയാനുള്ളത്ര വിലകുറഞ്ഞ സമയമൊന്നും നമുക്കു മുമ്പിലില്ല. കൂടിയാൽ മുപ്പതു മിനിററിനുള്ളിൽ നമ്മളൊരു തീരുമാനത്തിൽ എത്തേണ്ടിയിരിക്കുന്നു.

രണ്ടാമൻ: പക്ഷേ, എനിക്കു പേടിയാവുന്നു.

ഒന്നാമൻ: ഭീരു!

രണ്ടാമൻ: അതെ.

ഒന്നാമൻ; (വീറോടെ) നീയില്ലെങ്കിലും ഞാൻ തീരുമാനിച്ചതു നടപ്പിലാക്കും. പത്രോസേ. ചരിത്രപരമായ കർത്തവ്യത്തിൽ നിന്നൊഴിഞ്ഞുമാറുന്നത് ഇന്ത്യാമഹാരാജ്യത്തിനുതന്നെ അപമാനകരമാണ്.

പത്രോസ്: എനിക്കതറിയാം അന്തോണി.

അന്തോണി: പിന്നെ നിന്റെയീ ഒഴിഞ്ഞുമാറാത്തിന്റെ അർത്ഥം?

പത്രോസ്: എന്റെ ആശകൾ ഇനിയും തീർന്നിട്ടില്യ.

അന്തോണി: ഹാ, എന്തൊരു ബാലിശമായ ചിന്ത. ആശകളത്രേ, ആശകൾ! അപമാനം സഹിച്ചു ജീവിച്ചിട്ടും അവന്റെ ആശകൾ തീർന്നിട്ടില്ലത്രേ... ഇല്ല. നിന്നോടു തർക്കിക്കാൻ ഞാനില്ല. 6-45-ന് ഇനി അഞ്ചുമിനിട്ടുകൾ മാത്രം ബാക്കി. നീ എന്തുപറയുന്നു?

പത്രോസ്: (പൊട്ടിക്കരഞ്ഞുകൊണ്ട്) ഞാൻമൂലം പദ്ധതി പൊളിയരുത്. അതെ, ഞാൻ സമ്മതിക്കുന്നു. (കൈകൾ വിരുത്തി നിന്ന്) നന്മ നിറഞ്ഞ ആകാശമേ, വിട. റോഡും തോടും കാടും കാടന്മാരും നിറഞ്ഞ മാതൃരാജ്യമേ, വിട.

ഇത്രയും പറഞ്ഞതോടെ അവശനായിത്തീർന്ന പത്രോസ് ബെഞ്ചിന്റെ ഇടുങ്ങിയ തലത്തിലേക്കു തലചായ്ച്ചു. തോളെല്ലുകൾ ഇടയ്ക്കിടെ കുടഞ്ഞു. ഗദ്ഗദങ്ങൾ പുറപ്പെടുവിച്ചും അയാൾ അങ്ങനെ കിടന്നു. എന്നാൽ പത്രോസിനെ സ്വസ്ഥതയിലേക്കു കടന്നുകയറാൻ അന്തോണി അനുവദിച്ചില്ല. പത്രോസിന്റെ പുറത്തു് താളം പിടിച്ചുകൊണ്ട് അന്തോണി സൂചിപ്പിച്ചു:

"പത്രോസേ, ശ്രദ്ധിക്കുക, ഇപ്പോഴും മുമ്പത്തെ ചോദ്യം നിലനിൽക്കുന്നു. തെക്കോട്ടുള്ള വണ്ടിക്കു തലവയ്ക്കണോ വടക്കോട്ടുള്ള വണ്ടിക്കു തലവയ്ക്കണോ?"

പത്രോസ് (എഴുന്നേൽക്കാതെ): തെക്കോട്ടുള്ള വണ്ടിക്ക്.

അന്തോണി(മുഖംകോട്ടി വെറുപ്പോടെ): തിരുവനന്തപുരം വണ്ടിക്കോ! ഹേയ്, ഞാനതിന് ഒരുക്കമല്ല. തിരുവനന്തപുരം വണ്ടിയുടെ ചക്രങ്ങളിൽ നമ്മുടെ പരിപാവനമായ ചോര പുരളരുത്. നിനക്കോർമ്മയില്ലേ, ആ രാജ്യത്തുവച്ചാണ് മലയാളത്തിൽ സംസാരിച്ചതിന്റെ പേരിൽ ചില സായിപ്പന്മാർ ചേർന്ന് നമ്മുടെ കാലു തല്ലിയൊടിച്ചത്.

പത്രോസ് (എഴുന്നേററുനിന്ന്, വാശിയോടെ): വടക്കോട്ടുള്ള വണ്ടിക്കു തലവയ്ക്കാൻ ഞാനും തയ്യാറല്ല. ഡെൽഹിയെ ഞാൻ വെറുക്കുന്നു. നിനക്കോർമ്മയില്ലേ. ആ രാജ്യത്തുവച്ചാണ് നമ്മെ നിർബ്ബന്ധപൂർവ്വം നസ്ബന്ദി അഥവാ വന്ധ്യംകരണശസ്ത്രക്രിയ നടത്തിയത്.

പിന്നീടവർ തെക്കോട്ടുള്ള വണ്ടിയിലും വടക്കോട്ടുള്ള വണ്ടിയിലും തൂങ്ങിക്കിടന്ന് ഒച്ചയുയർത്തി തർക്കിക്കാൻ ആരംഭിച്ചു. അവരുടെ തർക്കം കേട്ട് ഓടിവരാനോ, മദ്ധ്യസ്ഥതവഹിച്ച് പ്രശ്നം ഒത്തുതീർപ്പിലെത്തിക്കാനോ ആ സ്റേറഷനിൽ ആരുമുണ്ടായിരുന്നില്ല. അത് നന്നേ ആൾത്തിരക്കു കുറഞ്ഞ ഒരു സ്റേറഷനായിരുന്നു. പകൽനേരങ്ങളിൽ ഏങ്ങിക്കരച്ചെത്താറുള്ള ഒന്നോ രണ്ടോ ലോക്കലുകൾ മാത്രമാണ് അവിടെ നിറുത്തിയിരുന്നത്. അതും വല്ലപ്പോഴും ആത്മഹത്യ ചെയ്യാൻ സൗകര്യസ്ഥാനമന്വേഷിച്ചു വിഷമിക്കുന്ന ബിരുദധാരികൾക്കും സാധാരണക്കാർക്കും (മുതലാളി, സാധാരണക്കാരൻ, തൊഴിലാളി എന്നിങ്ങനെ ഇനംതിരിച്ച്) കന്യകകൾക്കുമായിരുന്നു അവിടം ഏറെ പ്രയോജനപ്പെട്ടിരുന്നത്. അക്കാര്യത്തിൽ പത്രോസ്—അന്തോണിമാർ ഏകാഭിപ്രായക്കാരായിരുന്നുവെങ്കിലും, വണ്ടിപ്രശ്നത്തിൽ ഒരു തീരുമാനത്തിലുമെത്താൻ കഴിയാത്തവിധം അവരുടെ തർക്കം നീണ്ടു. തർക്കത്തിനിടയിലൂടെ 6-45-ന്റെ തിരുവനന്തപുരം വണ്ടി അലറിക്കുതിച്ച് കടന്നുപോയി. പത്രോസിനു സഹിക്കാനൊത്തില്ല. "ഹാ,

"എന്റെ തിരുവനന്തപുരമേ" എന്നു നെഞ്ചിലടിച്ചുകൊണ്ട് അയാൾ ട്രെയിനിനു പിറകേ ഓടാൻ തുടങ്ങി. തൽക്ഷണം അന്തോണി പത്രോസിന്റെ മേലെ ചാടിവീഴുകയും, പത്രോസിനെ ഇടക്കാൽ വച്ചുവീഴ്ത്തുകയും, പത്രോസിനെ താങ്ങിപ്പിടിച്ചുകൊണ്ടുവന്ന് ബെഞ്ചിലിരുത്തുകയും ചെയ്തു.

അന്തോണി: (പത്രോസിനെ തലോടിക്കൊണ്ട്) നീ ഇങ്ങനെ തത്രപ്പെടാതെ. നമുക്കു ഡെൽഹിക്കു തലവയ്ക്കാം.

പത്രോസ്: (രോഷം) ഞാനില്ല.

അന്തോണി: ഇനി വരാനുള്ളത് അതു മാത്രം

പത്രോസ്: നിന്റെ ട്രെയിൻ. നീയൊരു സ്വാർത്ഥനാണ് അന്തോണീ. തർക്കിച്ചു തർക്കിച്ച് എന്റെ ട്രെയിൻ നീ കടത്തിക്കളഞ്ഞു.

അന്തോണി: നീ ഒച്ചവയ്ക്കാതിരിക്കു പത്രോസ്. വല്ല മനുഷ്യരും മണത്തറിഞ്ഞെത്തിയാൽ നമ്മുടെ പദ്ധതി പൊളിഞ്ഞു പാളീസാവും.

പത്രോസ്: പൊളിഞ്ഞോട്ടെ. നിന്റെ ട്രെയിനിനു നീ തന്നെ തലവെച്ചോ. ചെല്ല്.

അന്തോണി: (ദുഃഖത്തോടെ) പത്രോസ്, നീ അടിസ്ഥാനപരമായ ഒരു കാര്യം മറന്നുകൊണ്ടാണ് സംസാരിക്കുന്നത്. അതായത്, ഉന്നതകുലജാതരും വിവേകശാലികളും സൂത്രവിദ്യയിലും കുടിലവിദ്യയിലും പയറ്റിത്തെളിഞ്ഞവരുമായ രണ്ടു മനുഷ്യരല്ല നാം. മറിച്ച് രണ്ടു നിസ്സാരജീവികളായ ചെകുത്താന്മാരാണ്. ഐകമത്യം മഹാബലം എന്നരുവിടുമ്പോൾത്തന്നെ പരസ്പരം വെട്ടിക്കൊല്ലാനും അതിരുമാന്താനുമൊക്കെ പുറപ്പെടുന്നത് മനുഷ്യഗുണം. ചെകുത്താന്മാരായ നമുക്ക് ഐക്യമില്ലെന്നു വന്നാൽ അതിൽപ്പരം ലജ്ജാകരമായി മറ്റെന്തുണ്ട്?

അന്തോണിച്ചെകുത്താന്റെ പ്രഭാഷണം പത്രോസ് ചെകുത്താന് ഏറ്റെന്നു തോന്നുന്നു. അയാൾ ഗൗരവതരമായ ഒരു പുനരാലോചനയിലേക്ക് ഇറങ്ങിച്ചെന്നു. അന്തോണി പറയുന്നതിലും ന്യായമുണ്ട്. ഭൂമിയിൽ അവശേഷിച്ചിരിപ്പുള്ള രണ്ടു ചെകുത്താന്മാരായ ഞങ്ങൾക്കു യോജിപ്പില്ലെന്നു വരരുത്, സംഗതി മോശംതന്നെ. ഡെൽഹിക്കുതന്നെ തലവയ്ക്കാം. എത്ര കാലമാണ് ഇനിയിങ്ങനെ നീചരായ മനുഷ്യരെ പേടിച്ച് കഴിഞ്ഞുകൂടുക? എല്ലാവരും ഞങ്ങളെയാണ് ചെകുത്താന്മാരെന്ന് വിളിച്ചാക്ഷേപിക്കുന്നത്. അതിൽപ്പരം ദ്രോഹമുണ്ടോ? ഞങ്ങളെക്കാൾ വലിയ ചെകുത്താന്മാർ തിന്നും കൊന്നും നടക്കുന്ന മനുഷ്യരല്ലേ? ഇക്കഴിഞ്ഞ ദിവസമുണ്ടായതെന്താണ്? അതോർക്കുമ്പോൾ ഹൃദയത്തിൽ എരിവു പടരുന്നു.

വിശപ്പിനുള്ള വകയന്വേഷിച്ചാണ് ഞാനും അന്തോണിയും ഒരു ബംഗ്ലാവിന്റെ പിന്നാമ്പുറത്തേക്കു കയറിച്ചെന്നത്. ഇരുൾ പരക്കാൻ തുടങ്ങിയിരുന്നു അപ്പോൾ. ഒരു ചെടിക്കു പിറകിൽ മറഞ്ഞിരുന്ന് അടുക്കളയിൽ കയറിപ്പറ്റുന്നതിനെപ്പറ്റി ഞങ്ങൾ ആലോചിക്കുന്നതിനിടയ്ക്ക് ഒരു സ്ത്രീ വാതിലിൽ പ്രത്യക്ഷപ്പെട്ടു. തല മുതൽ കാലുവരെ ആഭരണവും, നല്ല മാമ്പഴവടിവുമുള്ള അവൾ വീട്ടമ്മ തന്നെ. ഒക്കിലിരുന്നു മോങ്ങുന്ന കുഞ്ഞിന് അവൾ ചോറുകൊടുക്കുകയാണ്. കുഞ്ഞു കഴിക്കുന്നതേയില്ല.

"ചോറ് തിന്നുമോനേ!" സ്ത്രീ പറഞ്ഞു. കുഞ്ഞ് വായ ഇറുക്കിയടച്ചു. സ്ത്രീക്ക് അരിശം വന്നു. അവൾ കുഞ്ഞിനെ ഭീഷണിപ്പെടുത്തി. "അസത്തേ, ചോറുതിന്നില്ലെങ്കിൽ ഞാൻ ചെകുത്താനെ വിളിക്കും."

ചെകുത്താനെക്കുറിച്ചു കേട്ടതോടെ കുഞ്ഞ് വാ തുറക്കുകയും ചോറു തിന്നലും വേഗത്തിൽ കഴിഞ്ഞു. കണ്ടോ, സ്ഥാനത്തും അസ്ഥാനത്തും ഞങ്ങളെപ്പറ്റി പറഞ്ഞ് കാര്യം നടത്തുന്നതു കണ്ടോ. അതു സഹിക്കാമെന്നുവയ്ക്കാം. കുഞ്ഞല്ലേ, ചോറല്ലേ, തിന്നോട്ടെ. കുഞ്ഞല്ലേ, ചെകുത്താനല്ലേ, വിളിച്ചോട്ടെ. എന്നാൽ അതിനുശേഷമുണ്ടായതോ! അയ്യയ്യോ, അതുകേട്ടാൽ തൊലിയുരിഞ്ഞുപോകും.

അങ്ങനെ ഞങ്ങളിരിക്കവെ പൊടുന്നനെ ഞങ്ങൾക്കു പിറകിൽ എന്തോ വീണ ശബ്ദം. ഞെട്ടിത്തിരിഞ്ഞു നോക്കുമ്പോൾ, ഒരു യുവാവ്. അവൻ മതിലിൽ കയറി ഇപ്പുറത്തേക്കു ചാടിയതാണ്. അവനെ കണ്ടപാടെ പരിഭ്രമിക്കുന്നതിനു പകരം സ്ത്രീ കുളിർക്കെ ചിരിക്കുകയാണുണ്ടായത്. അവൾ ഓടി അവനടുത്തേക്കു ചെന്നു. അവനെ ആലിംഗനത്തിൽ അകപ്പെടുത്തി. സ്വകാര്യ ശബ്ദത്തിൽ അവനോടു പറഞ്ഞു: "എത്ര നേരമായി കാത്തുനിൽക്കുന്നു. എന്റെ തങ്കക്കുടം. നേരെ ബാത്തുറൂമിലേക്കു നടന്നോ. ഞാൻ ദാ വരുന്നു. കുഞ്ഞിനെ വേലക്കാരിയുടെ കയ്യിൽ കൊടുക്കട്ടെ. അതിയാൻ ഇന്നും പത്തുമണിയാവും വരാൻ. ഇന്നും നമുക്കു മൂന്നാലു മണിക്കൂർ സ്വന്തമാവും—"

അതു കേട്ടതോടെ ഞങ്ങൾ വിശപ്പു മറന്നു. ഒരു പാടു മൂല്യങ്ങൾ മനസ്സിൽ സൂക്ഷിച്ചിരുന്ന ഞങ്ങൾ, പ്രസ്തുത പരിസരത്തുനിന്ന് ഏതു വിധേനയാണ് രക്ഷപ്പെട്ടതെന്ന് ഇപ്പോഴും ഓർമ്മയില്ല. പറയ്, യഥാർത്ഥ ചെകുത്താന്മാരാര്? ഇക്കണ്ട കാലത്തെ ഭൂവാസത്തിനിടയ്ക്ക് ഒരു നല്ല മനുഷ്യനെ കാണാൻ ഞങ്ങൾക്കു കഴിഞ്ഞിട്ടില്ല. ഒരു ദിവസം റാന്തൽവിളക്കും കത്തിച്ച് പകൽവെളിച്ചത്തിലേക്ക് അന്തോണി ഇറങ്ങിച്ചെന്നിട്ടും നിരാശയായിരുന്നു ഫലം. പാഠപുസ്തകങ്ങളിൽമാത്രം ചില നല്ല മനുഷ്യർ മരിച്ചുകിടക്കുന്നു.

"എടാ, സമയമടുത്തുവരുന്നു," പത്രോസിനെ കുലുക്കിയുണർത്തിക്കൊണ്ട് അന്തോണി ഇന്നേരം ഓർമ്മപ്പെടുത്തി. "ഏഴിന്റെ ട്രെയിൻ ഇപ്പോഴിങ്ങെത്തും."

പക്ഷേ പത്രോസ് മറ്റൊരു ചിന്തയിലേക്ക് ഓടിക്കയറിക്കഴിഞ്ഞിരുന്നു അപ്പോൾ. എന്തുകൊണ്ട് ആത്മഹത്യ ഒരു ദിവസത്തേക്കു മാറ്റിവച്ചുകൂടാ? ഏഴിന്റെ ട്രെയിൻ അതിന്റെ പാട്ടിനുപോകട്ടെ. നാളെയും ട്രെയിൻവരും. നാളേക്കു ജനിക്കാമെന്നുവച്ചാലതു കഴിയില്ലല്ലോ. ശ്രമിച്ചാൽ ചിലപ്പോൾ ചില്ലറ ഗുണവിശേഷങ്ങളുള്ള ഒരു വ്യക്തിയെയെങ്കിലും കണ്ടെത്തിക്കൂടെന്നുമില്ല. ഒരു മുഴുദിനപരീക്ഷണം. മറിച്ച് മനുഷ്യരെല്ലാം ചെകുത്താൻതൊപ്പി ധരിച്ചവരാണെന്നുവരുകിൽ പിന്നെ ഒട്ടും നേരംപാഴാക്കേണ്ടതില്ല. ആത്മഹത്യ. ചെകുത്താന്റെ ഒരേയൊരു ദാർശനികപ്രശ്നം മരണമാകുന്നു എന്ന വിലാപഗാനത്തോടെ ഏതു കൊഴിഞ്ഞാമ്പാറ വണ്ടിക്കും തലവയ്ക്കാം.

ഈ പുതുപരിപാടി പത്രോസ് വേണ്ടും വിധത്തിൽ അവതരിപ്പിക്കുകയും, അന്തോണി അർദ്ധസമ്മതം മൂളുകയും, ഏഴിന്റെ ട്രെയിൻ ഒരു നിലവിളിയോടെ കടന്നുപോകുകയും ചെയ്തു. അതിനുശേഷം ഒരു ദീർഘനിശ്വാസത്തിനു പിറകെയായി അവർ തിരിഞ്ഞുനടക്കാൻ തുടങ്ങുകയായിരുന്നു. അപ്പോഴതാ റെയിൽവേ ട്രാക്കിൽ നിന്നൊരു അലർച്ച. രണ്ടു മനുഷ്യർ ട്രാക്കിൽ കെട്ടിമറിഞ്ഞു വീഴുന്നതും, ഉരുണ്ടു പിരണ്ടെഴുന്നേൽക്കുന്നതും, ഉടുമുണ്ടു തപ്പുന്നതും ചെകുത്താന്മാർ കണ്ടു. ആ രണ്ടുപേരുടേയും ഓളിയിട്ടുള്ള സംസാരത്തിൽ നിന്നു ചില കാര്യങ്ങൾ ചെകുത്താന്മാർക്കു മനസ്സിലായി. കീവറിച്ചൻ, കറിയാച്ചൻ എന്നിങ്ങനെ പേരുകളുള്ള അവർ ഷാപ്പിൽനിന്നും വരുന്നവഴിയാണ്. അതിൽ കീവറിച്ചന്റെ അപ്പൻ മരിക്കാൻ കിടക്കുകയാണ്. പതിന്നാലു ദിവസമായി സ്വർഗ്ഗവാതിലും നരകവാതിലും തിരക്കി പാപ്പി കിടക്കുന്നു. ആത്മത്തിനു വേണ്ടുന്ന അന്ത്യകൂദാശ കൈക്കൊണ്ടിട്ടും കിഴവൻ ചാകുന്നില്ല. കീവറിച്ചന് അക്കാര്യത്തിൽ വല്ലാത്ത മനഃപ്രയാസമുണ്ട്. ഷാപ്പിൽ കയറുംമുമ്പേ പത്തും, ഷാപ്പിൽ നിന്നിറങ്ങിയതിനുശേഷം പത്തും അങ്ങനെ മൊത്തം ഇരുപതു കോഴിമുട്ടയും. അത്രതന്നെ മെഴുകുതിരിയും അപ്പൻ ചത്തുതുലയാൻവേണ്ടി കർത്താവിന്റെ കാല്ക്കൽ വച്ചിട്ടാണ് കീവറിച്ചൻ വരുന്നത്. ഭാര്യയും അരുമക്കിടാങ്ങൾക്കും ചോറിൽ വിഷം കലർത്തി തിന്നാൻ കൊടുത്ത്, അതിന്റെ ഉന്മാദത്തിൽ കാറ്റുകൊള്ളാനും ഷാപ്പുകാണാനുമൊക്കെ ഇറങ്ങിയവനാണ് കറിയാച്ചൻ.

"ഇന്ന് അവളും കുഞ്ഞുങ്ങളും ചത്തുതന്നെ അളിയാ—" കറിയാച്ചൻ ചിറിനൊട്ടുന്നതു കേട്ട് ചെകുത്താന്മാർ ചെവി പൊത്തി.

"ഇന്ന് അപ്പൻ ചത്താൽ കർത്താവിന് ഞാൻ നൂറുരൂപയുടെ കുന്തിരിക്കം പുകയ്ക്കും അളിയോ—" കീവറിച്ചൻ ആനന്ദനൃത്തമാടുന്നതു കണ്ട് ചെകുത്താന്മാർ ഓടുകതന്നെ ചെയ്തു. ലോലഹൃദയരായ അവർ പ്ലാറ്റ്ഫോം കടന്ന്, ഓടകളും കമ്പിവേലികളും ചാടിക്കടന്ന് കണ്ടവന്റെ പറമ്പിലൂടെ ഓടി. മനുഷ്യർ, പാപികൾ, സാത്താന്മാർ—എന്നീവിധം പ്രാകിയും കിതച്ചും ഓടിയ അവർ ഒരു തെരുവിൽ ചെന്നാണ് നിലയുറപ്പിച്ചത്.

തെരുവ് പൊതുവെ നിർജ്ജീവമായിരുന്നു. ഒന്നു രണ്ടു കാറുകളും ചില സൈക്കിൾകാരും കടന്നുപോയതോടെ തെരുവ് ഒരുറക്കത്തിലേക്കോ മയക്കത്തിലേക്കോ വഴുതിവീണു. സർക്കാരുവക വിളക്കുകൾ മിന്നി, മിന്നാതെ, കെട്ട്, കെടാതെ—പിശാചുബാധയേറ്റ പെൺകുട്ടിയെ ഓർമ്മപ്പെടുത്തിക്കൊണ്ടിരുന്നു.



"ഇനി നമ്മൾ കൂടുതൽ അന്വേഷിക്കണമോ?" അന്തോണിച്ചെകുത്താൻ ചിന്താക്കുഴപ്പത്തിലകപ്പെട്ട് മുഖമുഴിഞ്ഞും താടിചൊറിഞ്ഞും ആരാഞ്ഞു.

"അന്വേഷിച്ചാൽ കണ്ടെത്തുമെന്നല്ലേ നമ്മുടെ ശത്രു പറഞ്ഞിട്ടുള്ളത്. നമുക്കു തിരയാം." പത്രോസ് ചെകുത്താൻ അന്വേഷണവ്യഗ്രമായ ദൃഷ്ടികൾ തെരുവിലേക്കെറിഞ്ഞു. അയാളുടെ നോട്ടത്തിന്റെ ഒരറ്റത്തുകൂടി ഭംഗിയായി വസ്ത്രധാരണം നിർവ്വഹിച്ച ഒരു യുവതി, തലവഴി സാരി പുതച്ച് നടന്നുവന്നുകൊണ്ടിരുന്നു. അവളൊരു കണ്ണടവച്ചിരുന്നു. അഞ്ചാറു പുസ്തകങ്ങൾ മാറോടടുക്കിപ്പിടിച്ചിരുന്നു. നിർജ്ജനമായ ഈ തെരുവിലൂടെ, അതും പത്തുമണി രാത്രിയിലൂടെ ഇവളെങ്ങോട്ടുപോകുന്നു? ചെകുത്താന്മാർക്കു ജിജ്ഞാസയുണർന്നു. പുസ്തകം കൈവശമുള്ളതുകൊണ്ട് ഇവളൊരു വിദ്യാർത്ഥിനിയായിരിക്കാം. കണ്ണടയുള്ളതുകൊണ്ട് നല്ലൊരു വായനക്കാരിയുമായിരിക്കാം. മറിച്ചുമാകാം. വന്ധ്യ വയോവൃദ്ധകൾവരെ പുസ്തകം കയ്യിൽ പിടിച്ച് സ്വകാര്യബസ് ജീവനക്കാരെ പറ്റിക്കുന്ന കാലമാണിത്. കണ്ണടയാണെങ്കിൽ കണ്ണിനു പകരം കാലിനസുഖമായാലും ഒരല്പം ഗമയ്ക്കൊക്കെ വയ്ക്കാം. ഓതിയാരത്തെ രമയും, പുളിക്കടവിലെ ഗീതയും, തട്ടിൻപുറത്തെ ശോശാമ്മയും കണ്ണടയുണ്ട്. അവർക്ക് കണ്ണുരോഗമുള്ളതായോ, ഒരക്ഷരം വായിക്കുന്നതായോ അറിവില്ല. അതിൽ ഗീത ചില കഥകൾ എഴുതിയിട്ടുമുണ്ട്. ഒന്നാം ഭാര്യ ക്യാൻസർവന്നു ചത്ത ദുഃഖത്തിലുരുകിയ മദ്ധ്യവയസ്കൻ മറ്റൊരു പെണ്ണു കെട്ടിയ മഹാദ്ഭുതത്തെക്കുറിച്ചായിരുന്നു അവളുടെ ആദ്യത്തെ കഥ. അതിന്റെ പത്താംനാൾ മറ്റൊരു മദ്ധ്യവയസ്കൻ അവളെ ഭാര്യയാക്കുകയും, അയാളൊരു എരപ്പാളിയായിത്തീരുകയും ചെയ്തു. അതോടെ ഗീത പേന കുത്തിപ്പൊട്ടിച്ച് അടുപ്പിലിടുകയുമുണ്ടായി. എന്നാൽ ഈ വരുന്ന യുവതി ഏതുതരക്കാരി, എങ്ങോട്ടാണീ യാത്ര? ചെകുത്താന്മാർ അവളെ പിന്തുടരാൻതന്നെ തീർച്ചപ്പെടുത്തി.

ആ യുവതി നടന്നുനടന്ന് ഒരു വലിയ ഗേറ്റിനടുത്തെത്തി. അതിനപ്പുറം ആൽമരങ്ങളും മാവുകളും വളർന്നുനിന്ന കോമ്പൗണ്ടിൽ ഒരു പഴയ കെട്ടിടം നിലകൊണ്ടിരുന്നു. കെട്ടിടത്തിന്റെ വാതിലുകൾ തുറന്നിട്ടിരുന്നു. അവിടെ വെളിച്ചമുണ്ടായിരുന്നു. ചില മനുഷ്യശബ്ദങ്ങളൊക്കെ കോമ്പൗണ്ടു ചാടിക്കടന്നെത്തിയിരുന്നു. ചെകുത്താന്മാർ കാതു വട്ടം പിടിച്ചു.

ഇവൾക്ക് അവാർഡു കൊടുക്കരുത്. ഇവൾ എന്നെ ചെരിപ്പൂരി അടിച്ചു.

ഇവന് അവാർഡ് കൊടുക്കരുത്. അവൻ എന്നെ കണ്ടിട്ട് കണ്ട ഭാവം നടിച്ചില്ല.

മററവനു കൊടുക്കണം. അവൻ എന്റെ കാലു നക്കിയിട്ടുണ്ട്.

ഈ നക്ഷത്രത്തെ നിങ്ങൾ കാണാത്തതെന്ത്? പത്താംതലമുറയിലെ ഇയാൾക്ക് അവാർഡ് കൊടുക്കണമെന്ന് ഞാൻ ശക്തിയുക്തം ശുപാർശ ചെയ്യുന്നു.

ഈ എഴുത്തുകാരിക്കു വിനയമുണ്ട്. ഒരുദിവസം മുഴുവൻ ആ വിനയം ഞാനനുഭവിച്ചു. അവൾക്ക് ഒരവാർഡു കൊടുക്കണം.

കൊടുക്കണം, കൊടുക്കണം.

പിന്നെ നീണ്ട കരഘോഷം കേൾക്കാറായി. യുവതി അതൊക്കെ കുറച്ചുനേരം ശ്രദ്ധിച്ചുനിന്നു കേട്ടു. പിന്നീടവൾ അകത്തു കടന്നുപറ്റാനുള്ള വ്യഗ്രതയോടെ ഗേറ്റിന്റെ അഴികളിൽ പിടിച്ചു കുലുക്കിനോക്കി. ഗേറ്റ് അകത്തുനിന്നു പൂട്ടിയിരുന്നു. നിരാശ വീണ മുഖം തുടച്ച് അവൾ തിരിയാൻ തുടങ്ങവേ, ഇരുളിന്റെ ആഴങ്ങളിൽനിന്നുയർന്നു വന്നതുപോലെ – എന്നാണ് ചെകുത്താന്മാർക്കു തോന്നിയത്—ഒരു ചെറുപ്പക്കാരൻ അവൾക്കരികെ. യുവതിയുടെ മിഴിയോരം വിടർന്നു തിളങ്ങി.

"നീ എന്തേ വൈകിയത്?" ചെറുപ്പക്കാരൻ താഴ്ന്ന ഒച്ചയിൽ ചോദിച്ചു. "ഒരുപാട് നേരമായി ഞാൻ അങ്ങകലെ കാത്തുനിൽക്കുന്നു. അകത്ത് യോഗവും വിധിനിർണ്ണയവും തുടങ്ങിയിട്ട് മണിക്കൂറൊന്നായി."

"ഭർത്താവിനേയും കുട്ടികളേയും ഉറക്കിക്കിടത്തിയിട്ടു വേണ്ടേ ഇങ്ങെത്താൻ. ഭർത്താവിന് ഈ വക കാര്യങ്ങളിൽ ഒട്ടും താല്പര്യമില്ലെന്ന് നിനക്കറിയാമല്ലോ. എന്റെ സ്വകാര്യ ലോകത്തിരുന്ന് രാവിന്റെ തുടിപ്പുകേട്ട് ഞാനെന്റെ അസ്തിത്വത്തെക്കുറിച്ചു പാടിയതും എഴുതിയതുമൊക്കെ അങ്ങേർക്ക് പുല്ലാണ്." യുവതി വിങ്ങിക്കരച്ചിലോടെ തുടർന്നു: "എനിക്ക് അങ്ങേരെ തോല്പിക്കണമെന്നുണ്ട്. അങ്ങേരല്ല, ഞാനാണ് മേലെയിരിക്കേണ്ടതെന്നു കാണിച്ചുകൊടുക്കണം. അതിനു ഈ അവാർഡ് വാങ്ങിച്ചേടത്തേ തീരൂ."

"എങ്കിൽ പോയിവരൂ പ്രിയേ. നല്ലതുപോലെ പടവെട്ടു. പരിശോധകരായി ആറുപേരാണ് അവിടെയുള്ളത്. ആറുപേർക്കു മുമ്പിലും നീ തളരരുത്."

പിന്നെ ചെറുപ്പക്കാരൻ നിഷ്പ്രയാസം അവളെ പൊക്കിയെടുത്ത് ഗേറ്റിനപ്പുറത്തേക്ക് ഇറക്കിക്കൊടുക്കുകയും, വന്നതുപോലെ ഇരുളിൽ മറയുകയും ചെയ്തു. പത്രോസ് ചെകുത്താനും അന്തോണിച്ചെകുത്താനും ഇതെല്ലാം കണ്ട് അന്തിച്ചു നിൽക്കുകയായിരുന്നു. മരുഭൂമിയുടെ വിശാലതയിലേക്ക് എറിയപ്പെട്ടവന്റെ ഗതികേടിലായിരുന്നു അന്തോണി. പത്രോസിനു കാര്യങ്ങളുടെ കിടപ്പ് ഏകദേശം പിടികിട്ടിക്കഴിഞ്ഞിരുന്നു.

"നിനക്കു വല്ലതും മനസ്സിലായോ?" പത്രോസ് അന്തോണിയെ തോണ്ടി. അന്തോണി തോൾ കുലുക്കിക്കാണിച്ചതല്ലാതെ ശബ്ദിച്ചില്ല.

"ആ കെട്ടിടത്തിനകത്ത് ഇക്കൊല്ലത്തെ മികച്ച സാഹിത്യകൃതികൾക്കുള്ള മൂല്യനിർണ്ണയം നടക്കുകയാണ്."—പത്രോസ് പറഞ്ഞു.

"അതിന് അവളകത്തു പോയതുകൊണ്ടെന്താ മെച്ചം? പുസ്തകത്തിന്റെ മേന്മയ്ക്കല്ലേ സമ്മാനം കിട്ടുക?" അന്തോണി സംശയം പ്രകടിപ്പിച്ചു. അതിനുള്ള മറുപടിയായി പത്രോസ് ഉറക്കെ ചിരിക്കുകയാണുണ്ടായത്.

"മണ്ടാ, മണ്ടനന്തോണീ." ചിരിക്കിടയിൽ പത്രോസ് വിളിച്ചു. അന്തോണി കഴുത്തുനീട്ടി. പത്രോസ് തുടർന്നു: "മനുഷ്യരെക്കുറിച്ച് ഇതുവരേയും നീ ശരിക്കു പഠിച്ചില്ലെന്നു തോന്നുന്നു. 1947-ാം തീയതി മുമ്പായിരുന്നു മേന്മയ്ക്കുള്ള സമ്മാനം. ഇപ്പോൾ ക്വാളിറ്റിയേക്കാൾ പ്രാധാന്യം ക്വാണ്ടിറ്റിക്കാകുന്നു. എല്ലാ നല്ല കാര്യങ്ങളും അർദ്ധരാത്രിയിലാണ് സംഭവിക്കുക. നമ്മുടെ രാഷ്ട്രത്തിനു സ്വാതന്ത്ര്യം കിട്ടിയതടക്കം അർദ്ധരാത്രിയിലെ സംഭവമല്ലേ! വാ, ഇപ്പോഴാ സ്ത്രീ എന്തുചെയ്യുന്നുവെന്നു നമുക്കുപോയി നോക്കാം. വാ."

"ഞാനില്ല." അന്തോണി നിഷേധത്തിൽ ചുണ്ടുവിറപ്പിച്ചു. "കാര്യം ഊഹിക്കാവുന്നതേയുള്ളു. അവൾ ആ ആറുപേർക്കുമുന്നിലും ഓരോ തുള്ളി വിയർപ്പു ചിന്തും. അവർ ആറുപേരും മൂല്യനിർണ്ണയപത്രികയിൽ അവളുടെ പേരും, കൃതിയുടെ ആഴവും കുറിച്ചുവയ്ക്കും... പത്രോസേ എനിക്കുവല്ലാത്ത ദുഃഖം തോന്നുന്നു. ഇന്നത്തെ രാത്രി വൃഥാവിലായിപ്പോയല്ലോ. നമുക്കു നാളത്തെ ട്രെയിനിനു തലവയ്ക്കാമെന്ന തീരുമാനത്തിലേക്കു തിരിച്ചു നടക്കാം."

"ട്രെയിനെന്തിന്?" പെട്ടെന്നു പത്രോസ് ഗൗരവത്തിൽ ചോദിച്ചു. "നമുക്ക് ഒരു കയറായാലുംമതി. കഴിയുമെങ്കിൽ ഇന്നു പുലരുംമുമ്പേ നമുക്കു ചാകാം. എനിക്കും മടുത്തു അന്തോണി. പാവപ്പെട്ടവരായ നമ്മെ മറയാക്കി അവളുമാരൊക്കെ കാര്യം നടത്തുന്നതുകണ്ടില്ലേ?"

കയർ എന്നു കേട്ടതോടെ അന്തോണി തുള്ളിച്ചാടി. ഈ ബുദ്ധിയെന്തേ നേരത്തേ തോന്നാതിരുന്നത്? ങ്ഹാ, പോട്ടെ. ഇനിയിപ്പോൾ വല്ലവന്റെ കിണററിൻകര തേടിച്ചെന്നാൽ കയറു സംഘടിപ്പിക്കാവുന്നതേയുള്ളു. തകഴിയെ കണ്ടാലും മതിയായിരുന്നു. അടുത്ത ശ്രമം കയറിനുള്ളതായിരിക്കട്ടെ. കയർ മുറുകിവരുമ്പോൾ, കഴുത്തിലെ ഞരമ്പുകൾ പൊട്ടുമ്പോൾ, പിന്നെ കണ്ണുംനാവും തുറിച്ച്, തുടയിൽ മാന്തി—എന്തൊരു സുഖകരമായ ചിന്ത.

ആ ചിന്തയുടെ കുളിർമ്മയിൽ അവർ ഗേററിനടുത്തുനിന്നു പിന്തിരിഞ്ഞു നടന്നു. ടാർ റോഡ്, ടാറിടാത്തറോഡ്, രാജാവിന്റെ പ്രതിമ, ധർമ്മാശുപത്രി എന്നിങ്ങനെ അവർ കടന്നുപോന്നു. മൈലാഞ്ചിത്തലപ്പുകൾ ഒടിഞ്ഞുകിടക്കുന്ന ഒരിടവഴിയിലൂടെയാണ് ഇപ്പോഴവർ മുമ്പോട്ടു

(ശേഷം 39-ാം പേജിൽ)

# ഹരി

## മലയാററൂർ രാമകൃഷ്ണൻ

**അടുത്ത ഒരു സുഹൃത്തിൻെറ വേർപാടു് സൃഷ്ടിച്ച ദുഃഖമാണു് ഈ ഓർമ്മക്കുറിപ്പിനു് ആധാരം.**

ഫുട്ബാൾ മൈതാനം. രണ്ടു് ടീമുകൾ എതിരിടുന്നു. ഞാൻ പിൻതാങ്ങിയ സൈഡിൻെറ സെൻറർഫോർവേഡ് നിങ്ങളായിരുന്നു. നിങ്ങൾ—

ഹരി എന്ന ഹരിഹരസുബ്രഹ്മണ്യയ്യർ. അക്കാലത്തു് കൊച്ചിശ്ശീമയിലെ ഫുട്ബാൾ താരം.

പിൽക്കാലത്തു് നിങ്ങൾക്കു് ഒരു കാലിൽ മന്തുവന്നു. നിങ്ങൾ കളിനിറുത്തി; ഫുട്ബാൾ റഫറിയായി. ആ നിലയിലും പ്രശസ്തി നേടി.

"ഹരി" എന്ന നാമം പൊല്ലിയാൽ നിങ്ങളെ പലരുമറിയുകയില്ല. "പാണ്ഡുസ്വാമി" എന്നാണല്ലോ, എന്തുകൊണ്ടോ, നിങ്ങൾ അറിയപ്പെട്ടതു്.

നാം ഒന്നിച്ചു പഠിച്ചു. ഒന്നിച്ചു് ബി. എൽ. പാസായി. രണ്ടാളും വക്കീലന്മാരായി. മജിസ്ട്രേട്ടായി മാറിയ എൻെറ മുമ്പിൽ നിങ്ങൾ അഭിഭാഷകനായവതരിച്ചു—കുറെ വർഷങ്ങൾക്കുശേഷം.

പ്രമാദമായ കേസുകൾ സെഷൻസിലും ഹൈക്കോടതിയിലും നിങ്ങൾ കൈകാര്യംചെയ്തു.

"കോളിൻസ്" എന്ന കമ്പനിയുടെ കപ്പൽ മോഷണംപോയ കേസും രാമവർമ്മപ്പാലത്തിൽനിന്നും സ്വന്തംകുഞ്ഞിനെ കായലിലെറിഞ്ഞ സുധമുള്ള എന്നവരുടെ കേസും (രണ്ടാമത്തേതു്, 'കമ്മിററൽ' ഘട്ടത്തിൽ) നിങ്ങൾ എൻെറ കോടതിയിൽ പ്രതിഭാഗം വക്കീലായി നടത്തിയവയാണു്. ഇന്നലെ നടന്നപോലെ തോന്നുന്നു.

അഡ്വക്കേററ് ടി. വി. പ്രഭാകരനും നിങ്ങളും ഞാനും ഒന്നിച്ചു ചെലവാക്കിയ സായാഹ്നങ്ങളും ഓർമ്മയിലെത്തുന്നു.

നിങ്ങൾ നല്ല വക്കീൽ മാത്രമായിരുന്നില്ല; രസികനും സഹൃദയനുമായിരുന്നു.

ഓർക്കുന്നോ—അന്നു് എറണാകുളത്തു് രണ്ടു് ഭാസ്കരമേനോന്മാർ ഉണ്ടായിരുന്നു; പ്രശസ്തർ, പ്രഗല്ഭമതികൾ. ഒന്നു് മുണ്ടിയാത്തു് ഭാസ്കരൻ. രണ്ടു്, ജി. ഭാസ്കരൻ. മുണ്ടിയാൻ കുടിക്കുമായിരുന്നു. പക്ഷേ, ആദ്യംമരിച്ചതു് കുടിക്കാത്ത ജി. ഭാസ്കരനാണു്. അന്നു്, പാണ്ഡുസ്വാമി, നിങ്ങൾ ഒരു ഫലിതം കാച്ചി—മുണ്ടിയാനു് ദൈവമയച്ച സമൻസ് ജി. ഭാസ്കരൻ തെററി കൈപ്പററിയെന്നു്.

പോട്ടെ, പഴങ്കഥകൾ.

വളരെ വർഷങ്ങൾക്കുശേഷം തിരുവനന്തപുരം മെഡിക്കൽകോളേജിൽ വച്ചു് നിങ്ങളെ ഞാൻ കണ്ടപ്പോൾ നിങ്ങൾ ക്യാൻസർരോഗിയായിരുന്നു.

തൊണ്ടതൊട്ടു്, വയറിനപ്പുറമുള്ള—കുടലിലേക്കിറങ്ങുന്ന— 'ഡ്യുയോഡിനം' എന്ന പാലംവരെ ക്യാൻസർ.

പിന്നെ നിങ്ങൾ പറമ്പും പണ്ടവും വിററു് ബോംബെയിൽ കൂടിയ ചികിത്സ തേടിപ്പോയി.

മൂന്നാഴ്ചമുമ്പു്, കൊച്ചിയിൽ മടങ്ങിയെത്തിയ നിങ്ങളെ കാണാൻ ഞാൻ വന്നു.

പള്ളയിൽ ഘടിപ്പിച്ചിരുന്ന റബ്ബർ കുഴലിലൂടെ ഒരു സ്പൂൺ ഗ്ലൂക്കോസ് വെള്ളം നഴ്സ് ഒഴിച്ചപ്പോൾ അതാകെ നിങ്ങളുടെ പൊക്കിളിലൂടെ പുറത്തുചാടി. ആ രംഗം ഒരു പേടിസ്വപ്നമായി എന്നുമെന്നെ പിന്തുടരും.

ഇന്നലെ രാത്രി ക്ലബ്ബിൽനിന്നും മടങ്ങിവന്ന എന്നെ കാത്തിരുന്നതു് നിങ്ങളുടെ മരണവാർത്തയാണു്. നിങ്ങൾ അഭിഭാഷകവൃത്തിയിലൂടെ നല്ല സമ്പാദ്യമുണ്ടാക്കിയ കാലത്തു് അനേകം ജൂനിയർമാരെ വളർത്തിയെടുക്കാൻ, കിട്ടിയ പണം പങ്കിട്ടു.

മരിക്കുമ്പോൾ നിർദ്ധനനായിരുന്നു, നിങ്ങൾ.

നിങ്ങൾ വിട്ടുപോയവരെ ആരുനോക്കുമിനി? ആരു് സംരക്ഷിക്കും?

നിങ്ങൾ ഒരേസമയത്തുതന്നെ മിടുക്കനും മടയനുമായിരുന്നു...സ്വന്തം കാര്യം ചെറിയ തോതിലെങ്കിലും നോക്കാൻ കൂട്ടാക്കാത്ത മടയൻ. അതുകൊണ്ടുതന്നെയാണു് നിങ്ങൾ വലിയവനായിത്തീർന്നതും. എന്നു പറയണോ?

എന്തു കാര്യം അങ്ങനെ പറഞ്ഞിട്ടു്?

ഹരി,

ഞാൻ ഒരുതുള്ളി കണ്ണീർ പൊഴിക്കുന്നു. ഒരു വലിയതുള്ളി കണ്ണുനീരു്.









**കഥ**

# തണുത്തുറഞ്ഞ വെയിൽ

## എം. ചന്ദ്രശേഖരൻ

റെയിൽവേസ്റ്റേഷനിൽ നിന്നും അകലെ, പട്ടണത്തിലെ തിരക്കിൽനിന്നും ഒഴിഞ്ഞുമാറി, കുന്നിൻ ചെരുവിലെ ഹോട്ടലിനു മുന്നിൽ ടാക്സി നിന്നു. വിമൂകതയുടെ ആഴങ്ങളിലേക്കു് നറുങ്ങി നറുങ്ങി വീണ ശബ്ദം. പരിസരങ്ങളുടെ ജീവസ്പർശം പെട്ടെന്നറിഞ്ഞു. നാടൻ കാററും പച്ചിലകളുടെ മർമ്മരധ്വനിയും അന്തരീക്ഷത്തിൻെറ ഊഷ്മളതയും ആഗതമായി.

ടാക്സിക്കാരൻ ചില്ലറ പരതിയെടുക്കുമ്പോൾ, അയാൾ ചുററും നോക്കി. എത്ര മനോഹരമായ ഭൂപ്രകൃതി. ഈ സ്ഥലം അരുമയോടെ കാത്തുസൂക്ഷിക്കാൻ സന്മനസ്സുണ്ടായതാർക്കാണു്?

കുന്നിൻെറ മറുകരയിൽ ആകാശം വീക്ഷിക്കുന്ന കരിശ്ശുപള്ളി. പറവകൾ വട്ടമിട്ടുപറക്കുന്നു. ദൂരെയുള്ള ജലപാതത്തിൻെറ മന്ദ്രധ്വനി. കാററിൽ ഊറിക്കൂടുന്ന നീർക്കണങ്ങൾ.

ഒമ്പതു വർഷങ്ങൾക്കുശേഷം വീണ്ടും!

പാറയിടുക്കിൽ നിന്നും കുത്തനെ വീണുടയുന്ന ജലപ്രവാഹത്തിൻെറ ആർത്തനാദത്തിനും കണ്ണീർത്തുള്ളികൾക്കും മാററമൊന്നുമില്ല. ഇന്നും അവ അനന്തതയോടു കേഴുന്നു.

ചുരിദാറും കുർത്തയും ധരിച്ച ഒരുപററം പെൺകുട്ടികൾ ആർത്തുചിരിച്ചുകൊണ്ടു കടന്നുപോയി. ഉത്തരേന്ത്യൻ വേഷങ്ങൾ. ബോജ്പുരി ഹിന്ദി!

പഴയ ഹോട്ടൽ.

ചുവന്നകാർപ്പെററിലെ പൂക്കൾ ഞെരിഞ്ഞു.

കീബോർഡിലേക്കും മുന്നിലെ രജിസ്റ്ററിലേക്കും മാറിമാറി നോക്കി, ചെറുപ്പക്കാരിയായ റിസപ്ഷനിസ്റ്റ് പറഞ്ഞു: "ഖേദിക്കുന്നു. സിങ്കിൾ റൂം ഒന്നും ഒഴിവില്ല."

അയാൾ വിഷണ്ണനായി നിന്നു.

"എങ്കിൽ, ഒരു ഡബിൾ റൂം ശരിപ്പെടുത്തിത്തരൂ..."

റിസപ്ഷനിസ്റ്റിൻെറ കണ്ണുകളിൽ കൗതുകം വിടർന്നു; ജിജ്ഞാസുവായി, പുൽത്തകിടിയിൽ കൂട്ടംകൂടിയിരിക്കുന്ന ഉത്തരേന്ത്യൻ വേഷങ്ങളിലേക്കു് നോട്ടമെറിഞ്ഞു.

അയാൾക്കു ചിരി വന്നു.

"ഞാൻ തനിച്ചാണു്; എൻെറ കൂടെ ഞാൻ മാത്രമേയുള്ളൂ."

ആ പെൺകുട്ടി ചിരിച്ചു.

മൂന്നാമത്തെ നിലയിലെ തെക്കേയററത്തെ മുറി. ബാൽക്കണിയുള്ളതു വേണമെന്നു നിർബ്ബന്ധമായിരുന്നു. പറവകൾ മേയുന്ന ആകാശവും ജന്മാന്തരങ്ങളിലേക്കു മുനകൂർത്തുന്ന താഴ്‌വാരങ്ങളും അവിടെ നിന്നാൽ കാണാം. കാററിൽ ലയിക്കുന്ന ജലകണികകളുടെ വിതുമ്പിക്കരച്ചിലുകൾ കേൾക്കാം.

റൂംബോയിയുടെ പിന്നാലെ പടികൾ കയറുമ്പോൾ, തന്നിലെ ശൂന്യതയുടെ കുമിളകൾ പൊട്ടിത്തകരുന്നതായി തോന്നി. മിഥ്യയും സത്യവും തിരിച്ചറിയാനാവാത്ത, തന്നെ നയിക്കുന്ന ശക്തിയും ചൈതന്യവും കണ്ടെത്താനാവാത്ത, അഹംഭാവങ്ങളെയും ഉൽഭ്രമങ്ങളെയും നേരിടാനാവാത്ത ഒരു പ്രാകൃതമനുഷ്യൻ അയാളിൽ മരിച്ചുകൊണ്ടിരിക്കുകയായിരുന്നു. മനസ്സു് എന്ന യജമാനൻെറ അനുസരണയുള്ള പട്ടിയായിരുന്നു അയാൾ.

മുററത്തു വെയിൽ കുമ്പിയടഞ്ഞിരുന്നു.

ബ്രീഫ്കേസിലേക്കു് ഡ്രസ്സുകൾ അടുക്കിവയ്ക്കുമ്പോൾ, പുറകിൽ കാൽപ്പെരുമാററം. അമ്മ. വികൃതി കാണിച്ച കുട്ടിയായി അയാൾ!

"കണ്ണെത്താത്ത ദൂരത്തുള്ള ആ നാട്ടിൽ നിന്നും വന്നിട്ടു് ഒരാഴ്ചപോലുമായില്ല. അതിനുമുമ്പു് നീയെവിടേയ്ക്കാ കറങ്ങാൻ പോകുന്നതു്?"

മനസ്സിലെ ഇഴകളിൽ ഒന്നു് പൊട്ടി; സ്വയം നിയന്ത്രിച്ചു.

"നിനക്കിവിടെ എന്താ വിഷമം? ഈ കോലം കാണുമ്പോൾ—ഞാനൊന്നും പറയുന്നില്ല. എന്താ നിൻെറ ഭാവം? ഇങ്ങനെ അലഞ്ഞു നടന്നു് എവിടെ ചെന്നെത്താനാ?"

സുഖവും സന്തോഷവും തോന്നുന്നില്ലേ, മനസ്സിനു ശാന്തത കിട്ടുന്നില്ലേ എന്നു് അമ്മ ചോദിച്ചില്ല. മനസ്സിൻെറയും ആത്മാവിൻെറയും സ്പർശനമേൽക്കാത്ത ഒരു അന്തരംഗത്തിലെ ഉദ്വേഗം തന്നെ അലക്ഷ്യതയിലേക്കു തള്ളിയകററുന്നതു് അമ്മയ്ക്കു് അജ്ഞാതമാണു്. ഈ ദുർഗ്രഹതയുടെ വേരുകൾ പിഴുതെടുക്കാനുള്ള തൻെറ ഓരോ ശ്രമവും മിഥ്യകളിലേക്കു് നയിക്കുന്നു. ലോകത്തിൻെറ മുഖത്തുനോക്കുമ്പോൾ സ്വയം അപരിചിതനായിത്തീരുന്ന തന്നിലെ ക്രൂശിക്കപ്പെട്ട മനുഷ്യനെ ആർക്കാണു് മനസ്സിലാക്കാൻ കഴിയുക?

പടിയിറങ്ങുമ്പോൾ അമ്മ വാതിൽ ചാരി നിൽക്കുകയായിരുന്നു.

"മൈസൂരിലേക്കു പോകുന്നവഴി സാവിത്രി ഇവിടെവരും. അതിനുമുമ്പു് നീയിങ്ങെത്തില്ലേ?"

"നോക്കട്ടെ."

വിവാഹിതയായ അനുജത്തി. അവൾ ഭർത്താവിൻെറ കൂടെ ഒഴിവുദിവസങ്ങൾ ചെലവഴിക്കാനായിവന്നു. അവൾ ഒരു സ്ത്രീയായി മാറിയിരുന്നു. തൻെറ മുന്നിൽ മുഖമുയർത്തി സംസാരിക്കാൻ അവൾക്കു സാധിക്കുന്നു. കുറച്ചു പെട്ടികളും വസ്ത്രങ്ങളും വീട്ടിൽ നിറഞ്ഞു. ചന്ദനതൈലത്തിൻെറ നറുമണവും. പണ്ടുണ്ടായിരുന്ന ഒരന്തരീക്ഷം തിരിച്ചുകിട്ടിയ പ്രതീതി. എല്ലാവരും സന്തോഷമുള്ളവരായിക്കണ്ടു.

ചാരിയിട്ടിരുന്ന വാതിൽ ധൈര്യത്തോടെ തള്ളിത്തുറന്നു് അവൾ ഒരുനാൾ മുറിയിൽ കടന്നുവന്നു.

"ഏട്ടനെന്നും ഇങ്ങനെ കഴിയാനാണോ ഭാവം?"

'ഗീതാഞ്ജലി'യിൽനിന്നു മുഖമുയർത്തി രൂക്ഷമായി നോക്കി.

"അമ്മയുടെ ആഗ്രഹമല്ലെ...",

അവൾ അവിടെ നിറുത്തി. മറുപടി നൽകാറില്ലാത്ത ചോദ്യാന്വേഷണങ്ങളിലൊന്നായി നേരത്തെ ഉൾപ്പെടുത്തിയിരുന്നു.

അടുത്ത പട്ടണത്തിൽനിന്നും രാത്രി പുറപ്പെടുന്ന ബസ്സിൽ കയറിയിരുന്നപ്പോഴും അയാൾക്കു നിശ്ചയമില്ലായിരുന്നു, എവിടേക്കാണു് ചെന്നെത്തേണ്ടതെന്നു്!

സ്റ്റെപ്പുകൾക്കു മുകളിൽത്തന്നെ കാത്തുനിൽക്കുന്ന റൂംബോയി.

"സാറിനെന്താ ഒരു വിമ്മിട്ടംപോലെ. ആവശ്യമുള്ളതെന്താണെന്നു പറയൂ; എത്തിച്ചുതരപ്പെടുത്താം."

അയാളതു ശ്രദ്ധിച്ചില്ല.

"നിനക്കറിയാമോ, പണ്ടിവിടെ റിസപ്ഷനിൽ സുമുഖനായ ഒരു ചെറുപ്പക്കാരൻ ഉണ്ടായിരുന്നു; രമേഷ്. അയാളില്ലേ ഇവിടെ?"

"അയ്യോ! പാവം. അങ്ങേരു് മരിച്ചുപോയി. കുടിച്ചുകുടിച്ചു ചത്തു എന്നു പറയുന്നതാവും ശരി."

അയാൾ ഞെട്ടിയില്ല.

രമേഷ് താത്കാലിക സുഹൃത്തായിരുന്നു, ഈ കുന്നിൻപുറത്തെ വൈകുന്നേരങ്ങളിൽ; ഒമ്പതുവർഷങ്ങൾക്കു മുമ്പു്. ആ ചെറുപ്പക്കാരൻ നന്നായി മദ്യപിക്കുമായിരുന്നു. പെൺകുട്ടികളെ വഴിയാധാരമാക്കിയ കഥകൾ ഉൾപ്പുളകത്തോടെ, ഒരു മഹനീയ നേട്ടമെന്നോണം പറയുമ്പോൾ ആ ചന്തമുള്ള മുഖത്തു് ഒരു കരിങ്കല്ലെടുത്തു് അടിക്കാൻ തോന്നിയിട്ടുണ്ടു്. എങ്കിലും രമേഷിൽ നല്ലൊരു ചങ്ങാതിയെ കണ്ടെത്താൻ കഴിഞ്ഞു. സ്നേഹം; പകർന്ന

കൊടുത്താലും ദുർവ്യയം ചെയ്താലും തീരാത്ത സ്നേഹം, ഒരു മുതൽക്കൂട്ടായിരുന്നു രമേഷിൽ.

ഉഷ ആ അദ്ധ്യായത്തിലെ നകർന്ന ഒരു കഥാപാത്രമായിരുന്നു.

നരിമാൻ പോയിൻറിലെ, ത്രീസ്റ്റാർ ഹോട്ടൽ 'പേമ്പേഴ്സിൻെറ പതിനൊന്നാം നിലയിലുള്ള, എയർ കംപ്രസ്സർ വ്യാപാരിയുടെ ടെലഫോൺ ഓപ്പറേററായ ഉഷയെ ഒരിക്കൽ കണ്ടുമുട്ടി. യാദൃച്ഛികം എന്നതു് ആ നഗരത്തിലാകുമ്പോൾ സാധാരണം എന്ന വിശേഷണം മാത്രമാണർഹിക്കുന്നതു്. ജീവിതത്തിലൊരിക്കലും മുഖാമുഖം കാണരുതെന്നാഗ്രഹിക്കുന്നവരെയൊക്കെ അവിടെ കണ്ടുമുട്ടും, തൊട്ടുമുന്നിൽ, കണ്ണുകൾ തോൽക്കുന്ന പ്രഹരമെന്നോണം!

തിരുവനന്തപുരത്തു വന്നിട്ടുണ്ടെന്നും കുന്നിൻപുറത്തെ ഹോട്ടൽ തൻെറ പ്രിയപ്പെട്ട താവളമാണെന്നും പറഞ്ഞപ്പോൾ അവൾ കണ്ണുകൾ വിടർത്തി ഉത്സാഹത്തോടെ ചോദിച്ചു: രമേഷിനെ അറിയുമോ?

ഇനി അവളെ കാണുമ്പോൾ പറയണം. രമേഷ് മരിച്ചുപോയി.

വിശാലമായ മുറി, കാർപ്പെററിൻെറ നിറം നീല. നീല ജനൽവിരികളും. ഏതോ തരം റൂം പെർഫ്യൂമിൻെറ സുഗന്ധം.

ബ്രീഫ്കേസ് മേശപ്പുറത്തു വച്ചു. ഒരു നീണ്ട യാത്രചെയ്ത പ്രതീതി. ക്ഷീണവും തളർച്ചയുമല്ല അയാളെ അലട്ടുന്നതു്. മറെറന്തൊക്കെയോ...വ്യർത്ഥതാബോധത്തിൻെറ ഊററം ചെന്നെത്തുന്ന എന്തോ ഒരു...

റൂംബോയി അയാളുടെ ആവശ്യങ്ങളറിയാൻ കാത്തുനിന്നു.

അയാൾ അരിശത്തോടെ പറഞ്ഞു:

"എന്നെ ശല്യപ്പെടുത്തരുതു്. എന്തെങ്കിലും വേണമെന്നു തോന്നിയാൽ ഞാൻ താഴെ വരും."

വാതിൽ വലിച്ചടച്ചു പുറംലോകത്തിൻെറ മുഖത്തേക്ക് ആഞ്ഞൊരടി! മുറിയിൽ അയാൾ മാത്രമായി. വാടകമുറികളിലെ ജീവിതം. അന്യനും അപരിചിതനുമായി, ഏകാകിയായി...ആ നാളുകളുടെ കണക്കെടുത്താൽ ഒരു പെരിയ കാലഘട്ടത്തിലൊതുങ്ങും. ഹൃദയത്തിലേക്ക് ആഞ്ഞുപതിക്കുന്ന മുഹൂർത്തങ്ങൾ. അതെടുത്തു മാററാനാവാതെ നിസ്സഹായനായി അയാൾ ഓർത്തു. എന്തിനാണിവിടെ വന്നതു്, ആരെക്കാണാൻ? ലോകത്തിൻെറ മുനമ്പെന്നു വിശേഷിപ്പിക്കുന്ന സംഗമസ്ഥാനം കാണാനല്ല: പ്രസിദ്ധമായ കടൽത്തീരം കാണാനുമല്ല. പിന്നെ—

വാതിൽപ്പൊളിയിൽ കൈയമർത്തി അയാൾ, ഏതോ സ്മരണകളെ തട്ടിമാററാനെന്നോണം മുഖമുരച്ചു. നെററിയിൽ പൊടിഞ്ഞ വിയർപ്പുതുള്ളികൾ തുടച്ചുമാററി.

ഭംഗിയായി പേർത്തുവച്ച കട്ടിലുകൾ. ഫോം മെത്തകൾ. മധുരം ആശംസിക്കുന്ന തലയിണകൾ. നിദ്രയെ പൂക്കൾകൊണ്ടലങ്കരിക്കുന്ന വിരിപ്പുകൾ. ഈ മുറി ഏതോ നവദമ്പതികൾക്കുവേണ്ടി കാത്തിരിക്കുന്നു. അവർക്കുവേണ്ടി മാത്രം!

അയാൾ, കട്ടിലുകളിലൊന്നു് മുറിയുടെ ഒരരികിലേക്ക് തള്ളിമാററി. കൂട്ടുവളഞ്ഞമുനയുള്ള ഒരോർമ്മ തന്നെ ആഞ്ഞുവലിക്കുന്നതുപോലെ. അതിൻെറ ശക്തിയിലും രൂക്ഷതയിലും മുറിവേൽക്കുന്ന, പിടയുന്ന അയാൾക്കു സഹിക്കാൻ കഴിഞ്ഞില്ല. ബാൽക്കണിയിലേക്കുള്ള ഡോർ തള്ളിത്തുറന്നു. ഒരു തണുത്ത കാററ് അകലെനിന്നെങ്ങാനും വീശിയെത്തുന്നുണ്ടോ?

കരിമ്പുപള്ളി. പറവകൾ മേയുന്ന ആകാശം. കാററിലുറിക്കൂടുന്ന ജലശീകരങ്ങൾ. പെട്ടെന്നു് ആ ദൃശ്യങ്ങളെല്ലാം നിശ്ചലങ്ങളായി. നിറം പകർന്നുപോയ എണ്ണച്ഛായാചിത്രം; കാലത്തിൻെറ ചുമരിൽ തൂങ്ങിയാടുന്നു.

കണ്ണുകൾ മാററി.



ജന്മാന്തരങ്ങൾ മരിച്ചുകിടക്കുന്ന താഴ്വരകൾ. തൊടാവുന്ന അകലത്തിലെന്നോണം കാർമേഘങ്ങൾ മേയുന്നു. പച്ചിലക്കാടിൻെറ മർമ്മരം സംഗീതമായി പുററും നിറയുന്നു. കാററിൽ പൊഴിഞ്ഞുവീഴുന്ന കരിയിലകൾ ലക്ഷ്യമില്ലാതെ എങ്ങോ ചെന്നുവീഴുന്നു.

പൊടുന്നനെ, ഒരർദ്ധനിമിഷം കൊണ്ടു്, കാർമേഘങ്ങൾ മേയുന്ന, അഗാധതയുടെ മൗനം കാത്തുസൂക്ഷിക്കുന്ന, താഴ്വരകളിൽനിന്നും കരിയിലകൾ തുരുതുരാ പറന്നുകലാൻ തുടങ്ങി.

'വി' അയാളുടെ മുന്നിൽ വന്നുനിന്നു. തൊട്ടരികിൽ, കൈയെത്താവുന്ന അകലത്തിൽ, നിശ്വാസസ്പർശത്തോടെ അവൾ ചിരിക്കുകയാണ്. കാലവർഷക്കാററിൽ മരപ്പച്ചിലകൾ കെട്ടിപ്പുണരുന്ന സീൽക്കാരശബ്ദം പോലുള്ള ആ ചിരി കേൾക്കാനാവുന്നുണ്ട്.

"സുരഭി—എത്ര നല്ലപേരു്. ജനിച്ചിട്ടില്ലാത്ത കുട്ടിക്ക് പേരിടുക."

അയാൾക്കു ജാള്യം തോന്നി.

ഷർട്ടിൻെറ കോളറിൽ പിടിച്ചുവലിച്ചുകൊണ്ടു് അവൾ ചോദിക്കുന്നു.

"എന്തേ ഒന്നും മിണ്ടാത്തതു്?"

അയാൾ ചിരിക്കാൻ ശ്രമിച്ചു. സ്നേഹമില്ലാതെ ഈ ഭൂമിയിൽ ഒരു നിമിഷം പോലും തനിക്കു കഴിയാനാവില്ലെന്നു സ്ഥാപിച്ചുതന്ന പെൺകുട്ടി. ആ മുഖത്തെ സന്തോഷം, പ്രകൃതത്തിലെ കുസൃതി നിറഞ്ഞഭാവം, ഒരിക്കലും നഷ്ടപ്പെടുന്നതു് അയാൾ ഇഷ്ടപ്പെട്ടിരുന്നില്ല.

"നോക്കൂ, എൻെറ സംസാരം വേദനിപ്പിച്ചോ?"

അഴിഞ്ഞുവീണ മുടിക്കെട്ട്, സ്വന്തം മുഖത്തേക്ക് ഒരു വലപോലെ അയാൾ വിരിച്ചു.

"സുരഭി നമ്മുടെ മകൾതന്നെ. പക്ഷേ, അവൾ ഒരിക്കലും ജനിക്കാതിരിക്കട്ടെ!"

ഉരഞ്ഞുപൊട്ടിയ അർത്ഥം കൂട്ടിച്ചേർക്കാനാവാതെ അയാൾ വാക്കുകളിൽ പരതി.

"നീയെന്താ കുട്ടികളെപ്പോലെ സംസാരിക്കുന്നതു്?"

അയാൾക്കെന്നും ഇഷ്ടമായിരുന്ന അവളിലെ പക്വമതിയായ, തൻേറടിയായ സ്ത്രീ ഉണർന്നു.

"എല്ലുകൾക്കു ക്ഷതമേററ ഒരു ശരീരമാണെൻേറതു്. നിത്യരോഗിയും. ആ അപകടം ഓർക്കുന്നില്ലേ? ഞാനെന്നും ഒരു ഭാരമായിത്തീരുന്നതിലും ഭേദം ഈ സുഖദുഃഖങ്ങൾ ഇങ്ങനെ പങ്കുവയ്ക്കുന്നതല്ലേ? നമുക്കിങ്ങനെ കഴിയാം. രണ്ടു തോണികളിലായി ഒന്നിച്ചു തുഴയാം. ഞാനെന്നും കൂടെയുണ്ട്; ഒരപൂർവ്വബന്ധം. എന്താ?"

മറുപടിക്കായി അവൾ മുഖത്തേക്കു നോക്കി നിൽക്കുന്നു.

കരിയിലകൾ പറന്നുകളുന്നു.

അയാളറിയാതെ ഉരുവിട്ടുപോയി: "പക്ഷേ, ഈ ഏകാന്തത—"

ആഞ്ഞു തറയ്ക്കുന്ന ശരങ്ങളെപ്പോലെ, ദേഹമാസകലം പൊതിഞ്ഞുകയറുന്ന കീടങ്ങളെപ്പോലെ, കറുത്ത പ്രതിബിംബങ്ങളിലേക്കു വിലയിക്കുന്ന അന്ധകാരം പോലെ, ഈ ഏകാന്തത...വിഭ്രമങ്ങളിലേക്കു നയിക്കുന്ന അതിൻെറ ആഘാതങ്ങൾ.

അയാൾക്കു രക്ഷപ്പെടണമെന്നു തോന്നി.

മുറി പൂട്ടി പുറത്തിറങ്ങി.

താഴത്തെ നിലയിലെത്തുമ്പോഴേക്കും തളർന്നു വശംകെട്ടിരുന്നു. റിസപ്ഷനിലെ ചെറുപ്പക്കാരി മന്ദഹസിച്ചു.

"റെസ്റ്റോറൻറ് രണ്ടാമത്തെ നിലയിലുണ്ടല്ലോ!"

അയാൾ അടുത്തുചെന്നു.

"എനിക്കു വിശപ്പും ദാഹവുമില്ല."

"ഭാഗ്യവാൻ!"

അവൾ റിസീവർ കൈയിലെടുത്തു പൊട്ടിച്ചിരിച്ചു.

അയാളിലെ മൗനം സടകുടഞ്ഞെഴുന്നേററു.

"ഭൗതികസുഖങ്ങളല്ലാതെ മറെറാന്നും മനുഷ്യനെ തൃപ്തിപ്പെടുത്താനായിട്ടില്ലേ? വിഷമിക്കേണ്ട; മറെറാരർത്ഥത്തിലല്ല പറയുന്നതു്."

അവൾ ടെലഫോൺ ഡയൽ ചെയ്യുന്നതു നിറുത്തി അയാളുടെ നേരെനോക്കി.

"ഈ ഏകാന്തത—"

തളർന്നു വീഴുംപോലെ വാക്കുകൾ അവസാനിച്ചു. അവൾ മറുപടിയൊന്നും പറഞ്ഞില്ല. തീക്ഷ്ണമായ ദൃഷ്ടികൾക്ക് അനേകം മുള്ളുകളുള്ളതായി തോന്നി. എല്ലാ ജീവജാലങ്ങളിലും അന്തർലീനമായ, ഒററപ്പെട്ട മനുഷ്യരിൽ ക്രൂരവും ഭയാനകവുമായ പ്രതിമാനം സൃഷ്ടിക്കുന്ന, ഏകാകിതാബോധത്തിൻെറ ജ്വാലകൾ കത്തിയുയർന്നുകൊണ്ടിരുന്നു. അയാൾ തലകുലുക്കി, ദേഹം ചലിപ്പിച്ചു, ലാഘവം വരുത്താൻ ശ്രമിച്ചു.

"നമുക്ക് മറെറന്തെങ്കിലും സംസാരിക്കാം." ഒരു വിഷയം കിട്ടാൻ അയാൾ ആലോചിച്ചു. "നിങ്ങളുടെ മുൻഗാമി എൻെറ സുഹൃത്തായിരുന്നു."

"ഓ! രമേഷ്."

"ഒമ്പതു വർഷങ്ങൾക്കു മുമ്പുള്ള ചില വൈകുന്നേരങ്ങൾ ഞങ്ങൾ ഒന്നിച്ചു ചെലവഴിച്ചിരുന്നു. പക്ഷേ, ഇപ്പോൾ അയാൾ മരിച്ചു; നല്ലതു്!"

"രമേഷ് സ്വയം നശിച്ചതായിരുന്നു."

അയാൾ ചോദിച്ചു:

"അതിനെന്താണ് തെററു്? ഈ ജീവിതത്തിൽ അടിമയായിക്കഴിയുന്നതിലും ഭേദം സ്വന്തം മനസ്സിൻെറ ആജ്ഞാനുവർത്തിയായി നടക്കുന്നതല്ലേ?"

പുറത്തു് ഒരു ടൂറിസ്റ്റ് ബസ് വന്നുനിന്നു. പോപ്പ് സംഗീതത്തിൻെറ മേളക്കൊഴുപ്പുകൾ പുറത്തേക്കൊഴുകി; ഒപ്പം ചിരിയും ബഹളവുമായി സ്ത്രീകളും കുട്ടികളും. അവർക്ക് അകമ്പടിയായി പുരുഷന്മാരുടെ ഒരു സമൂഹം.

റിസപ്ഷനിസ്റ്റ് ആയാസത്തോടെ പറഞ്ഞു:

"സന്ദർശകരുടെ സീസൺ തുടങ്ങാറായി. അവർക്കൊക്കെ എന്തുമാത്രം സന്തോഷമാണു്, കണ്ടില്ലേ?"

അയാൾ അതൊന്നും കാണുന്നുണ്ടായിരുന്നില്ല. പക്ഷേ, അയാൾക്കു മുന്നിലെ ലോകത്തിൽ അതെല്ലാം ഉണ്ടായിരുന്നു.

സന്ദർശകരുടെ ഒരുകൂട്ടം ഇരച്ചുകയറി. എവിടെനിന്നോ ഓടിവന്ന റൂംബോയികൾ തിരക്കിലൂടെ അങ്ങുമിങ്ങും ഓടിനടന്നു. കലപില വായിട്ടലച്ചുകൊണ്ടു് സ്ത്രീകൾ. അവർക്കു പിന്നാലെ കളിച്ചും ചിരിച്ചും ഓടിക്കൂടുന്ന കുട്ടികൾ. അതെ, എല്ലാ മുഖങ്ങളിലും സന്തോഷമുണ്ട്; ആനന്ദഭരിതരാണവർ. കീബോർഡിലെ താക്കോലുകൾ ഒഴിഞ്ഞു. റിസപ്ഷനിസ്റ്റ് മൗനമായി അയാളോട് ക്ഷമാപണം പറഞ്ഞു്, ജോലിയിൽ വ്യാപൃതയായി. അയാൾ, പുറത്തെ തണുത്തുറഞ്ഞ വെയിലിലേക്ക് ഇറങ്ങിനിന്നു

# മരണത്തിന്റെ കവിത

വി. രാജകൃഷ്ണൻ

**ജീവിതത്തിന്റെ തരളഭംഗികൾ സാന്ദ്രീകരിച്ചു നിൽപുള്ള രണ്ടുമൂന്നു സ്മൃതിചിത്രങ്ങളിലൂടെ മരണത്തിന്റെ മുമ്പിൽ തനിക്കുള്ള സ്വാതന്ത്ര്യം വിളിച്ചോതിയ എഴുത്തുകാരിയാണ് മാധവിക്കുട്ടി.**

ഒററനോട്ടത്തിൽ മാധവിക്കുട്ടിയുടെ കഥാപ്രപഞ്ചത്തിന് ഒരേകതാനതയുണ്ട്. പരപ്പാർന്ന വിഷയങ്ങൾ തേടി മാധവിക്കുട്ടി ഒരിക്കലും ജീവിതത്തിന്റെ സമതലങ്ങളിൽ ചുററി സഞ്ചരിച്ചിട്ടില്ല. മറിച്ച്, കൈപ്പിടിയിൽ ഒതുങ്ങിയെന്ന് അഹങ്കരിച്ചതിനുമുമ്പ് പറന്നകന്ന സൂക്ഷ്മാനുഭൂതികളുടെ രുചിയും ഗന്ധവും തേടി മനസ്സിന്റെ പാതി തുറന്നിട്ട അറകളിൽ പതുങ്ങി നടക്കാനാണ് അവർക്കിഷ്ടം. അവരുടെ ലോകനിരീക്ഷണങ്ങളുടെ വൈവിദ്ധ്യം നിങ്ങളെ അദ്ഭുതപ്പെടുത്തിയെന്നുവരില്ല. എന്നാൽ ലോകം തങ്ങളിലേല്പിച്ച മുറിവുകൾ മറച്ചുപിടിക്കാനായി വൃഥാ പാടുപെടുന്ന തന്റെ കഥാപാത്രങ്ങളുടെ ബോധമണ്ഡലത്തിലേക്ക് അവർ നൽകുന്ന പിടയുന്ന ഉൾക്കാഴ്ചകൾ നിങ്ങളെ ഏറെനേരം അസ്വസ്ഥരാക്കും. ഈ കാഥിക പിശുക്കി മാത്രം ഉപയോഗിക്കുന്ന വാക്കുകളുടെ ഉപരിതലത്തിൽ പകിട്ടോ മോടിയോ കലർന്നയാതൊന്നുമില്ല. അതിനിടയിൽ, ശരീരത്തിന്റെ ആവശ്യങ്ങൾക്കും ആത്മാവിന്റെ മോഹങ്ങൾക്കുമിടയിൽ വിതുമ്പി നില്ക്കുന്ന സ്ത്രീത്വത്തിന്റെ സ്ഥായിയായുൽക്കണ്ഠ കുറുകിക്കൂടി നില്ക്കുന്നതു കാണാം. മാധവിക്കുട്ടിയുടെ കഴിഞ്ഞ ഇരുപത്തിയഞ്ചുകൊല്ലക്കാലത്തെ സർഗ്ഗസംഭാവനയുടെ ചരിത്രം പരിശോധിക്കുമ്പോൾ, നമ്മുടെ നാട്ടിൽ ചില എഴുത്തുകാരെപ്പററി വിമർശകന്മാർ പതിവായി ഉപയോഗിക്കുന്ന അർത്ഥത്തിൽ, വളർച്ച, വികാസം തുടങ്ങിയ സംജ്ഞകൾ ഏതാണ്ട് അപ്രസക്തമായിത്തീരുന്നു. മാധവിക്കുട്ടിയുടെ കഥാസപര്യയെ പല ഘട്ടങ്ങളായി തരംതിരിക്കാനോ ആ ഘട്ടങ്ങളെ പരസ്പരം താരതമ്യപ്പെടുത്താനോ ശ്രമിക്കുന്നതു് വ്യർത്ഥമായിരിക്കും. കാരണം, അവരെ അലോസരം കൊള്ളിച്ചുപോന്ന ധർമ്മസങ്കടങ്ങൾ, അവർ ലാളിക്കാനാഗ്രഹിച്ച പീഡകൾ എല്ലാക്കാലത്തും ഏതാണ്ട് ഒന്നുതന്നെയായിരുന്നു. ആധുനിക കാലഘട്ടത്തിൽ പ്രേമത്തിനും ദാമ്പത്യസ്നേഹത്തിനും സംഭവിച്ചിട്ടുള്ള അർത്ഥപരിണാമമാണ് മാധവിക്കുട്ടിയുടെ ആത്മസംഘർഷങ്ങളുടെ കേന്ദ്രബിന്ദു എന്നു പറഞ്ഞാൽ ശരിയായിരിക്കുമോ? അറിയില്ല. ഈ മട്ടിലുള്ള ഏതോ ഭാവബദ്ധത ഒരു തെററിൽനിന്ന് മറെറാരു തെററിലേക്കു വഴുതിവീഴുന്ന തന്റെ സ്ത്രീകഥാപാത്രങ്ങളെ നേരിയ ക്രൂരത കലർന്ന സഹാനുഭൂതിയോടെ നോക്കിക്കാണുന്ന ഈ എഴുത്തുകാരിയെ തുടക്കം മുതൽ ഗ്രസിച്ചിരിക്കുന്നതായി കാണാൻ പ്രയാസമില്ല.

## നേർത്ത രേഖകളും ഇളം ചായങ്ങളും

എന്നാൽ മാധവിക്കുട്ടിയുടെ ചെറുകഥകളിലെ പ്രമേയഘടനയിൽ പല സൂക്ഷ്മവ്യതിയാനങ്ങൾക്കും ഇടമുള്ളതായിക്കാണാം. മലയാളത്തിലെ ചുരുക്കം ചില എഴുത്തുകാർക്കു മാത്രം സാധിച്ചതുപോലെ, അസൂയാർഹമായ വേഗത്തിൽ അവർ വഴക്കിയെടുത്ത കഥാശില്പം കൂടി കാലാന്തരത്തിൽ ചില മാററങ്ങൾക്കു വിധേയമായിത്തീർന്നു. ആയിരത്തിത്തൊള്ളായിരത്തി അമ്പതുകളിൽ എഴുത്താരംഭിച്ചപ്പോൾ മാധവിക്കുട്ടി നേർത്ത രേഖകളും ഇളംചായങ്ങളുംകൊണ്ട് തന്റെ കഥാപാത്രങ്ങളുടെ സുഖദുഃഖങ്ങൾ പകർത്താനിഷ്ടപ്പെട്ടു. ആ രേഖകൾ പലതിനും ക്രമേണ കൂടുതൽ തെളിമയും ബലവും കൈവന്നു, ചായങ്ങൾക്കു കടുപ്പവും സാന്ദ്രതയുമേറി. സ്നേഹം നിഷേധിക്കപ്പെട്ട സ്ത്രീയുടെ പരാതികൾ ആവിഷ്കരിക്കുന്ന വേളയിൽ മാധവിക്കുട്ടി ആദ്യമുപയോഗിച്ചിരുന്ന മൗനത്തിന്റെ ഭാഷ, ഒരു ഘട്ടത്തിൽ, നമ്മുടെ സാഹിത്യലോകത്തിന്റെയാകെ ശ്രദ്ധ തട്ടിയുണർത്തിയ നീണ്ട രോദനമായി പെരുകിക്കൂടി. അങ്ങനെ മാധവിക്കുട്ടി തനിക്കുതന്നെ അപരിചിതമായ ഒരു മേഖലയിലേക്ക് തന്റെ സ്മൃതികളേയും സങ്കല്പങ്ങളേയും എടുത്തുകൊണ്ടുയരാൻ ആരംഭിച്ചു എന്നതിന്റെ സൂചന ഉൾക്കൊള്ളുന്ന ഒരു സൃഷ്ടിയെക്കുറിച്ചാണ് ഇവിടെ നാം ചിന്തിക്കുന്നതു്. മാധവിക്കുട്ടിയുടെ സർഗ്ഗദർശനത്തിന്റെ അപൂർവ്വഭംഗിയത്രയും ഉൾക്കൊള്ളുന്ന ഒരു ചെറുകഥയാണ് "പക്ഷിയുടെ മണം."

കൽക്കത്തയിലെ ഒരു ടെക്സ്റ്റൈൽ കമ്പനിയുടെ ഉദ്യോഗപരസ്യം കണ്ട് വീട്ടിൽനിന്ന് ഇറങ്ങിത്തിരിക്കുന്ന കഥാനായിക ഏഴുനിലകളുള്ള ഒരു കൂററൻ കെട്ടിടത്തിൽ എത്തിപ്പെടുന്നു. കെട്ടിടത്തിന്റെ ഒന്നാംനിലയിൽ Dying എന്ന് എഴുതിവച്ച ഒരു മുറിയിൽ അപരിചിതനായൊരു ചെറുപ്പക്കാരൻ മദ്യപിച്ചുകൊണ്ടിരിക്കുന്നതു് അവൾ കാണുന്നു. അയാൾ ധരിച്ചിട്ടുള്ള വെണ്ണനിറത്തിലുള്ള ബുഷ്ഷർട്ടും, അയാളുടെ കനത്തരോമങ്ങൾ വളർന്നുനിൽക്കുന്ന ശക്തമായ കൈവിരലുകളും അവളിൽ ആദ്യംതന്നെ പരിഭ്രമമുണർത്തുന്നു. അവൾ കരുതിയതുപോലെ തുണിക്കു ചായംകൊടുക്കലല്ല (Dyeing) മറിച്ച് മരണം ഏർപ്പെടുത്തിക്കൊടുക്കലാണ് തന്റെ ജോലിയെന്ന് അയാൾ അവളോടു പറയുന്നു. തുടർന്ന് അയാൾ മരണത്തിന്റെ മനോഹാരിതകളെക്കുറിച്ച് സംസാരിച്ചുതുടങ്ങുന്നു. ഒടുവിൽ തനിക്കു മരിക്കാൻ സമയമായില്ല എന്നു തീരുമാനിച്ച് അയാളോടു യാത്ര പറഞ്ഞതിനുശേഷം അവൾ ധൃതിയിൽ താഴത്തേക്കുള്ള ലിഫ്ററിൽ കയറിക്കൂടുന്നു. അതൊരു കേടുവന്ന ലിഫ്ററായിരുന്നു. അതിനുള്ളിലെ മുഴക്കത്തിൽനിന്നും ഇരുട്ടിൽനിന്നും അവൾ പുറത്തു കടക്കുകയുണ്ടായില്ല. ഇത്രയുമാണ് ഈ കഥയിൽ വിവരിച്ചിട്ടുള്ള സ്ഥൂല സംഭവം.

എന്നാൽ ഈ സംഭവം യഥാർത്ഥത്തിൽ നടക്കുന്നതാണോ അതോ മതിഭ്രമത്തിന്റെ മട്ടിലുള്ള ഒന്നാണോ എന്ന് വ്യവച്ഛേദിക്കാനാവാത്ത മട്ടിൽ വിലോലമാണ് അതിന്റെ ആഖ്യാനം. ടെക്സ്റ്റൈൽ കമ്പനിയുടെ ഓഫീസ് തേടി നടക്കുന്ന നായിക തെററായ ബോർഡ് തൂക്കിയ മുറിയിൽ ചെന്നെത്തിയതിനുശേഷം ഉറങ്ങിപ്പോയതായി കഥയിൽ പറയുന്നുണ്ട്. ഒരുപക്ഷേ, ആ മയക്കത്തിന്റെ തുടർച്ചയായിരിക്കാം അവൾക്കുണ്ടാവുന്ന വിചിത്രാനുഭവം. സ്വപ്നമേത്, സത്യമേത് എന്നു തിരിച്ചറിയാൻ കഴിയാത്ത ഒരു മാനസികാവസ്ഥയിലാവാം, അവൾ അന്നോളം അറിഞ്ഞിട്ടില്ലാത്ത ഭീതിയും സൗന്ദര്യവും കലർന്ന ഒരു ലോകത്തിന്റെ ആകർഷണത്തിൽ താഴ്ന്നുപോവുന്നതു്. മാന്ത്രികപ്രതീതി വഹിക്കുന്ന ഈ അന്തരീക്ഷകല്പനയുടെ പ്രത്യേകതകൊണ്ടായിരിക്കണം, മാധവിക്കുട്ടിയുടെ കഥകളിൽ നാം സാധാരണകാണുന്ന മാനസികാപഗ്രഥനരീതി ഇവിടെ പ്രയോഗിച്ചുകാണാത്തതു്. കൊച്ചുകൊച്ചു സംഭാഷണങ്ങളിലൂടെയും, ചിന്താശകലങ്ങളിലൂടെയും വിടർന്നുകൂമ്പുന്ന സ്ത്രൈണവേദനയുടെ മർമ്മരങ്ങൾ ഇവിടെയില്ല. കാരണം ഈ കഥയിലെ നായിക തന്നെക്കാൾ വലിയൊരു സത്യത്തെ എതിരിട്ടുനിൽക്കുകയാണ്. ആ സത്യം ആകാരം പൂണ്ട അപരിചിതനായ ചെറുപ്പക്കാരന്റെ വാക്കുകളിൽ അവളുടെ വ്യക്തിത്വം പുതിയൊരു മേഖലസ്പർശിച്ചറിയുകയാണ്.

"നിനക്കറിയാമോ മരണത്തിന്റെ മണം എന്താണെന്ന്?" എന്ന അയാളുടെ ചോദ്യത്തിന്റെ മുമ്പിൽ മോഹമുഗ്ദ്ധയായി മിഴിച്ചിരിക്കുന്ന അവളുടെ മനസ്സിൽ മറവിയിലാണ്ടുകിടന്നിരുന്ന പല ബന്ധപരമ്പരകളും കടന്നുവരുന്നു. പഴതൃണങ്ങളുടെ മണം, പഴത്തോട്ടങ്ങളുടെ മധുരമായ മണം, ചന്ദനത്തിരികളുടെ ഗന്ധം— അങ്ങനെ അവളുടെ ഓർമ്മയിൽ മരണവുമായി ബന്ധപ്പെട്ടുകിടക്കുന്ന ഇന്ദ്രിയസംവേദനങ്ങൾ ഓരോന്നായി തെളിഞ്ഞുവരുന്നു. വെളുത്തുതടിച്ച പുഴുക്കൾ ഇഴയുന്ന കാലിലെ വ്രണങ്ങളുടെ വേദനയടക്കാൻ പാടുപെടുന്ന അമ്മയുടെ ഞരക്കവും, പ്രമേഹ രോഗിയായ അച്ഛന്റെ മുറിയിൽ വീശിയ പഴത്തോട്ടങ്ങളിൽനിന്നുള്ള കാററിന്റെ മദിപ്പിക്കുന്ന ഗന്ധവും വീണ്ടും അവളെ തേടിവരുന്നു. തന്റെ മുന്നിലിരിക്കുന്ന ചെറുപ്പക്കാരന്റെ പ്രേരണാശക്തി മുററിയ വാഗ്മിത്വത്തിന് തീവ്രതയേറുന്തോറും, മരണത്തോട് തനിക്കെന്നും ഒരു രഹസ്യാഭിനിവേശമുണ്ടായിരുന്നുവോ എന്ന് അവൾ സംശയിച്ചുപോവുന്നു. അവളുടെ ബാല്യാനുഭവവുമായി ബന്ധപ്പെട്ട ഒരു രംഗം അയാൾ സൂചിപ്പിക്കുന്നുണ്ട്. പതിനൊന്നു വയസ്സുള്ളപ്പോൾ മഞ്ഞക്കാമല പിടിച്ച് അവശയായിക്കിടക്കുന്ന വേളയിൽ അവൾ ജാലകത്തിലൂടെ അലറിപ്പൂക്കൾ കാണുമായിരുന്നു. അവളുടെ കണ്ണുകളിൽ മഞ്ഞനിറംപൂണ്ടുനിന്ന ആ അലറിപ്പൂക്കൾക്കിടയിൽ താൻ അവൾക്കുവേണ്ടി കാത്തുനില്പുമായിരുന്നു എന്ന് അയാൾ അഭിമാനപൂർവ്വം ഓർമ്മിക്കുന്നു. ആ കാത്തിരിപ്പിന്റേയും അതിന്റെ പിന്നിലുള്ള അപാരമായ സ്നേഹത്തിന്റേയും കഥ കുട്ടിയായിരുന്ന അവൾക്ക് അന്നറിയുമായിരുന്നില്ല. ആ സ്നേഹത്തിന്റെ പരിപൂർണ്ണത, അതിന്റെ അന്തിമമായ സാഫല്യം, ആവശ്യപ്പെട്ടുകൊണ്ടാണ് അയാളിപ്പോൾ അവളുടെ മുൻപിൽ വന്നു നിൽക്കുന്നതു്.



## പ്രതിരൂപങ്ങൾ, ബിംബങ്ങൾ

മാധവിക്കുട്ടിക്കു പ്രിയംകരമായ ചില പ്രതിരൂപങ്ങളും ബിംബകല്പനകളുമാണ് ഈ കഥയിൽ മൃത്യുവിന്റെ ആവാഹനത്തിനായി ഉപയോഗിച്ചിരിക്കുന്നതെന്നു കാണാം. ഉദാഹരണത്തിന്, നായികയുടെ മുന്നിൽ വച്ചുനീട്ടുന്ന പ്രലോഭനത്തിനു മുഖവുര കുറിച്ചുകൊണ്ടു ചെറുപ്പക്കാരൻ ഒരു പക്ഷിയുടെ കഥ പറയുന്നുണ്ട്.

"...പണ്ട് എന്റെ കിടപ്പുമുറിയിൽ തണുപ്പുകാലത്ത് ഒരു പക്ഷി വന്നുപെട്ടു. മഞ്ഞകലർന്ന തവിട്ടുനിറം. നിന്റെ സാരിയുടെ നിറം. അതു് ജനവാതിലിന്റെ ചില്ലിന്മേൽ കൊക്കുകൊണ്ടു തട്ടിനോക്കി; ചില്ല് പൊട്ടിക്കുവാൻ. ചിറകുകൾ കൊണ്ടും തട്ടി, അതു് എത്ര ക്ലേശിച്ചു! എന്നിട്ട് എന്തുണ്ടായി? അതു ക്ഷീണിച്ച് നിലത്തു വീണു. ഞാനതിനെ എന്റെ ഷൂസിട്ട കാലുകൊണ്ടു ചവിട്ടിയരച്ചുകളഞ്ഞു" (പേ. 65).

പിൽക്കാലത്ത് മാധവിക്കുട്ടി തന്റെ ആത്മകഥയുടെ ആരംഭത്തിൽ ("എന്റെ കഥ," 1973), ചുററുമുള്ള ലോകത്തിന്റെ സ്നേഹശൂന്യതയിലും സ്വാർത്ഥത്തിലും ചെന്നിടിച്ച് നൊമ്പരംപൂണ്ടു പിടയുന്ന തന്റെ വ്യക്തിചേതനയുടെ ദുരന്തമാവിഷ്കരിക്കുവാൻ ഇതുപോലെ ഒരു കുരുവിയുടെ കഥയാണു കണ്ടെത്തിയതു്. തന്റെ ഏററവും അഗാധമായ വൈകാരികഭീതികൾ പുറത്തെടുത്തുകാട്ടാൻ മാധവിക്കുട്ടി ഉപയോഗിച്ച പ്രതിരൂപകല്പനയുടെ മുന്നോടി, ഒരു ദശവർഷത്തിനു മുമ്പെഴുതിയ ഈ ചെറുകഥയിൽ അടങ്ങിയിരുന്നു എന്നു കാണുന്നതു് കൗതുകകരമാണ്.

മരണത്തിന്റേയും ജീർണ്ണതയുടേയും അനുഭൂതിയെ പക്ഷികളുമായി ബന്ധപ്പെടുത്തിക്കാണാനുള്ള പ്രവണതയ്ക്കു വേറെയും ദൃഷ്ടാന്തങ്ങൾ ഈ എഴുത്തുകാരിയുടെ കഥാലോകത്തിലുണ്ട്. മാധവിക്കുട്ടിയുടെ ഭാവനയിൽ നരിച്ചീറുകളും, പരുന്തുകളും മരണത്തിന്റെ ദുരൂഹമായ ആകർഷണത്തെ വലംചുററി പറക്കുന്നു. "പരുന്തുകൾ" എന്ന ചെറുകഥയിലെ നായികയുടെ വിരഹാകുലമായ നിനവുകൾ ശ്രദ്ധിക്കുക:

"നീ യാത്രചോദിച്ചു പോകുവാൻ ഒരുങ്ങുകയാണ്. നിനക്ക് ഇതു് മറെറാരു കൈനോട്ടം മാത്രമാണ്. നിന്റെ ഹൃദയം ധരിക്കുന്ന ആ തലയോട്ടമാലയിൽ ചേർക്കാൻ മറെറാരു മരണം. പക്ഷേ, എന്റെ ഹൃദയം ചിറകററ പക്ഷിയെപ്പോലെ കിടന്നു പിടയുകയാണ്...ആ ചിറകടികളുടെ ശബ്ദം കേൾക്കുന്നില്ലേ? അവസാനിക്കാതെ നീണ്ടുപോകുന്ന ആ ചിറകടി?" തണുപ്പ്, 1967)

"പക്ഷികളുടെ മണ"ത്തിൽ അപരിചിതനായ ചെറുപ്പക്കാരൻ തന്റെ സ്നേഹത്തിന്റെ സ്വേച്ഛാധികാരഭാവം വെളിപ്പെടുത്തിക്കൊണ്ട് നായികയോടു പറയുന്നു: "എനിക്കു നീ ഓരോന്നോരോന്നായി കാഴ്ചവെയ്ക്കും ... ചുവന്ന ചുണ്ടുകൾ, ചാഞ്ചാടുന്ന കണ്ണുകൾ, അവയവഭംഗിയുള്ള ദേഹം...എല്ലാം...ഓരോ രോമകൂപങ്ങൾകൂടി കാഴ്ചവെയ്ക്കും" (പേ. 67). കഥയിൽ അയാൾ ഇതു പറയുന്ന ഘട്ടത്തിൽ, ഏതോ ആഭിചാരപ്രയോഗത്തിന്റെ ശക്തിയാലെന്നപോലെ, അവൾ ഒരു പക്ഷിയായി പരിണമിച്ചതായി നമുക്ക് അനുഭവപ്പെടുന്നു.

ഒരു മഹാനഗരത്തിന്റെ പശ്ചാത്തലത്തിലാണ് കഥ നടക്കുന്നതു്; കഥയിലെ സവിശേഷമായ അന്തരീക്ഷസൃഷ്ടിയിൽ ഈ പശ്ചാത്തലത്തിനു പങ്കുള്ളതായി കാണാം. ഏഴു നിലകളും, ഇരുനൂറിലധികം മുറികളും, നാലു ലിഫ്ററുകളുമുള്ള കൂററൻ കെട്ടിടത്തിൽ കാലുകുത്തിയതു മുതൽ അവളുടെ മനസ്സാന്നിദ്ധ്യം നഷ്ടപ്പെട്ടുതുടങ്ങുന്നു. കഥയുടെ ഒടുവിൽ അവൾ ധൃതിപ്പെട്ടുകയറുന്ന ലിഫ്റ്റ് ഒരു തകർച്ചയുടെ ആദ്യസ്വരങ്ങളോടെ മുകളിലേക്ക് ഉയർന്നതായി പറഞ്ഞിരിക്കുന്നു. മരണത്തിന്റെ സത്യം അവൾക്ക് അനുഭവവേദ്യമാക്കിക്കൊടുക്കുന്ന അവസാനത്തെ ഐന്ദ്രിയപ്രതീതി ആ കേടുവന്ന ലിഫ്ററിന്റെ നിലയ്ക്കാത്ത ഗർജ്ജനമാണ്. നാട്ടിൽ ശാന്തമായ ഗ്രാമീണജീവിതത്തോടു ബന്ധപ്പെട്ട രസവാസനകളിലൂടെ മരണത്തിന്റെ ഉത്തേജനമുൾക്കൊണ്ട അവൾ, അവസാനമായി, യാന്ത്രികസംസ്കാരത്തിന്റെ ഭീഷണിയിൽ മൃതിതാളത്തിന്റെ സമ്പൂർണ്ണത കണ്ടെത്തുകയാവാം.

കഥയിൽ 'Dying' എന്ന വാക്കിന്റെ ദ്വയാർത്ഥപ്രയോഗം മുകളിൽ സൂചിപ്പിക്കുകയുണ്ടായി. ഒററനോട്ടത്തിൽ ഈ ശ്ലേഷം സ്വല്പം പ്രകടമായ ഒന്നാണ്. അതോടൊപ്പം തുണിക്കു ചായംചേർക്കൽ എന്നതുപോലെതന്നെ മരണവും ഒരുകലയാണ് എന്ന സൂചന ഇതിലടങ്ങിയിട്ടുണ്ട്. ഒരു കലാകാരന്റെ ഏകാഗ്രമായ അർപ്പണബുദ്ധിയോടു കൂടിയാണ്, ചെറുപ്പക്കാരൻ നായികയ്ക്കു തന്റെ ഉദ്ദേശ്യലക്ഷ്യങ്ങൾ വിവരിച്ചുകൊടുക്കുന്നതു്. അയാളുപയോഗിക്കുന്ന മാസ്മരഭംഗികലർന്ന രൂപങ്ങൾ ഒരു കവിയുടെ സങ്കല്പത്തിൽമാത്രം ഉദിക്കുന്നവയാണ്. ഈ ചെറുകഥ വെളിച്ചം കണ്ടതിന് അടുപ്പിച്ച കാലത്ത് ആത്മഹത്യ ചെയ്ത സിൽവിയാ പ്ലാത്തിന്റെ അലൗകിക സൗന്ദര്യം കലർന്ന അനുധ്യാനങ്ങളാണോ ഈ ആശയത്തിനു പിന്നിലുള്ള പ്രേരണ? പ്ലാത്തിന്റെ "Dying/Is an art" ഇംഗ്ലീഷ് കവയിത്രി കൂടിയായ മാധവിക്കുട്ടിയെ വേട്ടയാടിക്കാണാനിടയുണ്ട്.

## കഥയെ കവിതയോടടുപ്പിച്ചു

ചെറുകഥയെ കവിതയോടടുപ്പിച്ച ഒരു തലമുറയുടെ പ്രതിനിധിയായിട്ടാണ് മാധവിക്കുട്ടി അറിയപ്പെടുന്നതു്. ആ

കരവിരുത് "പക്ഷിയുടെ മണ"ത്തിന്റെ രൂപസംവിധാനത്തിലാകെ കാണാം. ഒരു കേന്ദ്രബിംബത്തെ വലം ചുററി, മിതത്വം സ്ഫുരിക്കുന്ന പദങ്ങളുടേയും പ്രതിമാനങ്ങളുടേയും വിന്യാസത്തിലൂടെ, സൂക്ഷ്മവേഗത്തിൽ ലക്ഷ്യത്തിലണയുന്ന ഈ ചെറുകഥയുടെ വൈകാരികഘടന ഒരു ഭാവഗാനത്തിന്റെ ഏകതാനവിശുദ്ധി പുലർത്തുന്നു. ഈ ചെറുകഥയിൽ നിന്ന് ഏതെങ്കിലും ഒരു വാക്ക് എടുത്തു മാററി നോക്കൂ, അതിന്റെ കൊക്കിൽ ചോര പൊടിയുന്നതു കാണാം. ചില പ്രത്യേക വർണ്ണങ്ങളുടെ ആവർത്തിച്ചുള്ള ഉപയോഗംകൂടി, ഇവിടെ സാക്ഷാത്കരിച്ചിട്ടുള്ള ഭാവനാരീതിയുടെ ഭാഗമാണ്.

കഥയുടെ തുടക്കത്തിൽ, ഭർത്താവിന്റെ അഭിപ്രായം വകവയ്ക്കാതെ ഉദ്യോഗമന്വേഷിച്ച് ഇറങ്ങിത്തിരിച്ചതിനെപ്പററി നായികയ്ക്കു നേരിയ കുററബോധം തോന്നുന്നുണ്ട്. കഥയുടെ അവസാനപതനത്തിൽ, അപരിചിതൻ തനിക്കു വാഗ്ദാനം ചെയ്യുന്ന അനന്തമായ സ്വാതന്ത്ര്യം തട്ടിമാററുമ്പോൾ, അവൾ പെട്ടെന്ന് തന്റെ കടമകളെക്കുറിച്ചോർമ്മിക്കുന്നു. ഇരുപത്തിയേഴുകാരിയും, വിവാഹിതയും അമ്മയുമായ തനിക്കു മരിക്കാൻ സമയമായിട്ടില്ല എന്ന് അവൾ അയാളോട് തുറന്നു പറയുന്നു. അതിനു ശേഷമാണ് അവൾ വാതിൽ തുറന്ന് ലിഫ്ററിൽ കയറിക്കൂടുന്നത്. ഈ കുടുംബിനിയുടെ സന്ദേഹം കഥയുടെ അടിത്തട്ടിൽ വർത്തിക്കുന്ന ഭാവസംഘട്ടനത്തിന്റെ മറെറാരു തലത്തിലേക്കു നമ്മുടെ ശ്രദ്ധയുണർത്തുന്നു. വെറും ആചാരമായി മാറിക്കഴിഞ്ഞ കുടുംബജീവിതത്തിന്റെ താളത്തിൽ അലിയാൻ വിസമ്മതിക്കുന്ന സ്ത്രീഹൃദയം, സമുദായം അംഗീകരിച്ചിട്ടുള്ള പെരുമാററ ക്രമങ്ങൾക്കു പുറത്തുനിൽക്കുന്ന ലാളനകൾക്കുവേണ്ടി കൈനീട്ടുന്ന കാഴ്ച, മാധവിക്കുട്ടിയുടെ ചെറുകഥകളിൽ ഉടനീളം കാണാൻ കഴിയും. തന്റെ ശരീരത്തിന്റെ നർത്തനശാലയിൽ ആടിത്തിമിർത്ത ആയിരം പുരുഷന്മാരുടെ മദ്ധ്യത്തിൽ ഒരു നീലക്കാർവർണ്ണനെ തേടിയുഴലുന്ന ഗോപികയുടെ ദുഃഖമായി മാധവിക്കുട്ടി ചിലപ്പോഴിതിനെ ഉൽപ്രേക്ഷിക്കാറുണ്ട്. ചില സമയത്ത്, തങ്ങളുടെ അഭിമാനവും ലജ്ജയുമെല്ലാം മാററിവച്ച് ഇത്തിരി ദയയ്ക്കും അനുകമ്പയ്ക്കും വേണ്ടി വിലക്കപ്പെട്ട വഴികളിലൂടെ ചുററിയലയുന്ന മദ്ധ്യവയസ്കകളായ സ്ത്രീകളിലൂടെ മാധവിക്കുട്ടി ആത്മാവിഷ്കരണം നടത്തുന്നു. മാധവിക്കുട്ടിയുടെ കഥകളിൽ നാം കാണുന്ന അലങ്കാരഭംഗി കലർന്ന സ്വീകരണമുറികൾ യഥാർത്ഥത്തിൽ അസ്വാസ്ഥ്യത്തിന്റെ നെരിപ്പോടുകളാണ്. അവിടെ മുഴങ്ങുന്ന പൊട്ടിച്ചിരികൾക്കും, പൊള്ളയായ ഉപചാരവാക്കുകൾക്കും പിന്നിൽ, തന്നെ ഉറയിലിട്ട വാളുപോലെ ഉപയോഗശൂന്യമായി വിശ്രമിക്കാൻ ഇടയാക്കിയ കുടുംബബന്ധത്തിന്റെ തണുപ്പിൽനിന്ന് രക്ഷപ്പെടാൻ വെമ്പുന്ന ഒരു സ്ത്രീയുടെ മനസ്സ് അക്ഷമയായി തുടിച്ചുനില്പുണ്ട്.

"പക്ഷിയുടെ മണ"ത്തിൽ സഫലീകരിച്ചിട്ടുള്ള വിഹ്വലമുഹൂർത്തത്തിൽ, ഒരു പക്ഷേ, മാധവിക്കുട്ടിയെ സംബന്ധിച്ചിടത്തോളം ഒരു ഭാവബലതയായിത്തീർന്നിട്ടുള്ള ഈ പ്രമേയത്തിന്റെ അടിയൊഴുക്കുകൾ കണ്ടെത്താനാവും. ഈ കഥയിലെ നായിക അപരിചിതനോട് പ്രതികരിക്കുന്ന രീതിയിൽ, അബോധമായ ലൈംഗികാകർഷണത്തിൽക്കൂടി—കുതിരയുടേതെന്നപോലെ നീണ്ട മുഖം, കനത്ത രോമങ്ങൾ വളർന്നിട്ടുള്ള കൈവിരലുകൾ, വെള്ളനിറത്തിലുള്ള ടെറിലിൻ ഷർട്ട്—ബീഭത്സമായ അംശം കലർന്ന വിഷയാസക്തിയുടെ ധ്വനി തങ്ങിനില്പുണ്ട്. അയാൾ അവളെ പാട്ടിലാക്കാൻ ഉപയോഗിക്കുന്ന പദാവലിയിൽ ഇതു കൂടുതൽ വ്യക്തമായിത്തീരുന്നു. അയാൾ അവളുടെ മുമ്പിൽ ഉയർത്തിക്കാട്ടുന്ന മരണം, രത്യനുഭവത്തിന്റെ സുഖതീവ്രതയത്രയും ഉൾച്ചേർന്ന ഒന്നാണ്. മടിച്ചുനിൽക്കുന്ന അവളെ ഉത്തേജനം കൊള്ളിക്കാൻവേണ്ടി അയാൾ പറയുന്നു: "നിനക്ക് അറിയില്ല, ഉവ്വോ? എന്നാൽ പറഞ്ഞുതരാം. പക്ഷിത്തൂവലുകളുടെ മണമാണ് മരണത്തിന്...നിനക്കതു് അറിയാറാവും. അടുത്തുതന്നെ. ഇപ്പോൾത്തന്നെ വേണമോ? ഏതാണ് നിനക്ക് ഏററവും പ്രിയപ്പെട്ട നേരം? നേരെ മുകളിൽ നിന്നുനോക്കുന്ന സൂര്യന്റെ മുമ്പിൽ ലജ്ജയില്ലാതെ ഈ ലോകം നഗ്നമായി കിടക്കുന്ന സമയമോ? അതോ, സന്ധ്യയോ?...നീ എന്തുപോലെയുള്ള സ്ത്രീയാണ്? ധൈര്യമുള്ളവളോ ധൈര്യമില്ലാത്തവളോ?" (പേജ് 66)

ഈ പ്രസംഗത്തെത്തുടർന്നുള്ള ഇരുവരുടേയും ശാരീരിക ചലനങ്ങളുടെ വിവരണത്തിൽ കാഥിക അതി സൂക്ഷ്മമായ വിധത്തിൽ സംഭോഗ സൂചനകൾ ഇടകലർത്തിയിരിക്കുന്നു. ഒരു കാമുകന്റെ ഒടുങ്ങാത്ത ആർത്തിയോടുകൂടിയാണ് അയാൾ അവളിൽനിന്ന് അവസാനത്തെ നേർച്ച ആവശ്യപ്പെടുന്നത്. അവളെ ലൗകിക ബന്ധങ്ങളുടെ ഇടുങ്ങിയ മതിൽക്കെട്ടിൽനിന്നു മോചിപ്പിച്ച് വിശ്വസൗന്ദര്യത്തിന്റെ ഭാഗമാക്കി മാററാൻപോന്ന അവരുടെ മൈഥുനത്തെ അയാൾ ഇങ്ങനെ സങ്കല്പിക്കുന്നു: "അതെ, സ്നേഹത്തിന്റെ പരിപൂർണ്ണത കാണിച്ചുതരുവാൻ എനിക്കുമാത്രമേ കഴിയുകയുള്ളൂ. എനിക്ക് നീ ഓരോന്നോരോന്നായി കാഴ്ചവയ്ക്കും. ഒന്നും നിന്റേതല്ലാതാവും. എന്നിട്ട് ഈ ബലിക്കു പ്രതിഫലമായി ഞാൻ നിനക്കു സ്വാതന്ത്ര്യം തരും" (പേ. 67) അങ്ങനെ ഒരേ സമയത്തു് മരണത്തിന്റേയും സെക്സിന്റേയും ശക്തികൾ ഈ ചെറുപ്പക്കാരനിൽ കൂടിപ്പിണയുന്നു. സുരതനിർവൃതിയുടെ ചിഹ്നമായ മഞ്ഞനിറം ഈ കഥയിൽ മരണത്തിന്റെ അടയാളമായി മാറിയതിന്റെ പൊരുൾ ഇതല്ലേ?

## പക്ഷിയുടെ മണം

"പക്ഷിയുടെ മണ"ത്തിന്റെ പിന്നിലുള്ള സൃഷ്ടിപ്രേരണയിലേക്കു തിരിഞ്ഞുനോക്കിക്കൊണ്ട്, കലശലായ രോഗബാധയെത്തുടർന്നുണ്ടായ ഒഴിവുവേളയിലാണ് താൻ ഈ കഥയെഴുതിയതെന്ന് മാധവിക്കുട്ടി ഈയിടെ ഈ ലേഖകനുമായുള്ള സ്വകാര്യസംഭാഷണത്തിൽ പറയുകയുണ്ടായി. മാധവിക്കുട്ടി അതുവരെ എഴുതിയ ചെറുകഥകളിൽ മുന്തിനിന്നിരുന്ന ഭാവം ജീവിതത്തോടുള്ള വിട്ടുമാറാത്ത ആസക്തിയായിരുന്നു. ശരിയാണ്, ആ കഥകളിൽ ഗൃഹാതുരത്വം നീർപ്പാടപോലെ തങ്ങിനിന്നിരുന്നു. പരാജിതമായ ലൈംഗികപ്രേരണയുടെ കനൽ മിഴികൾ അവയിൽ അങ്ങിങ്ങു ജ്വലിച്ചുനിന്നിരുന്നു. പക്ഷേ, ലോകത്തെ വെറുക്കാനുള്ള സന്ദേശമായിരുന്നില്ല ആ കഥകളിലുണ്ടായിരുന്നതു്. മറിച്ച് സ്നേഹത്തിനുവേണ്ടിയുള്ള ഒടുങ്ങാത്ത അന്വേഷണത്തിൽ സാഫല്യം തേടുന്ന ജീവിതത്തിന്റെ ഏതോ ആദിസത്തയെ ആഘോഷപൂർവ്വം കൊണ്ടാടാനുള്ള പ്രേരണ പട്ടുനാരുപോലെ ആ കഥകളുടെ ഭാവശില്പത്തിൽ ആഴ്ന്നിറങ്ങിയിരുന്നു. എന്നാൽ തന്റെ സാഹിത്യജീവിതത്തിന്റെ ഒരു പ്രത്യേകഘട്ടത്തിൽവച്ച് രോഗത്തിന്റേയും മരണത്തിന്റേയും പ്രശ്നം മാധവിക്കുട്ടിയുടെ കലാഭാവനയിൽ അലോസരമുണർത്തിത്തുടങ്ങി. അകാലികമായി ഊറിക്കൂടിയ ഏതോ വിരഹഭയം അവരുടെ പ്രേമസംഗീതത്തിൽ കയ്പു കലർത്തി. "എന്റെ കഥ"യിലെത്തിയപ്പോൾ ഈ ഭാവപീഡകൾക്ക് നിയന്ത്രണാതീതമായ വേഗം കൈവന്നു. മാധവിക്കുട്ടിയുടെ വിവാദപരമായ ആത്മകഥ, മറെറന്തിലുമുപരിയായി, മരണവുമായി തെല്ലിട സന്ധിചെയ്തു പിരിഞ്ഞ ഒരാളുടെ വ്യഥിതമായ ഏററുപറച്ചിലായിരുന്നു. താൻ അതുവരെ പിന്നിട്ട ജീവിതത്തിന്റെ മിഥ്യയും ഉണ്മയും അപഗ്രഥിക്കുന്നതിൽ അവർ കാണിച്ച നിർഭയമായ സത്യസന്ധതയ്ക്കു പിന്നിലുണ്ടായിരുന്നതു്, താൻ വേഷങ്ങൾ മാറിമാറി അണിഞ്ഞ് അഭിനയിച്ച ഒരു നാടകത്തിന്റെ അവസാനമടുക്കാറായി എന്ന തോന്നലായിരുന്നു. "എന്റെ കഥ"യിൽ മുഴങ്ങിനിന്ന പരാതികൾക്കും, കുററപ്പെടുത്തലുകൾക്കും, ആത്മസഹതാപത്തിനും പുറമായി മരുന്നുകളുടെ രൂക്ഷമായ ഗന്ധം, പേടിപ്പെടുത്തുന്നൊരു അന്തരീക്ഷംപോലെ, തങ്ങിനിന്നിരുന്നു. മാധവിക്കുട്ടിയുടെ കാഥികജീവിതത്തിന്റെ ഗതിവിഗതികൾ സൂക്ഷ്മമായി നിരീക്ഷിച്ചിരുന്നവരെ സംബന്ധിച്ചിടത്തോളം "എന്റെ കഥ"യുടെ ആവിർഭാവം ഒരദ്ഭുതമായിരുന്നില്ല. കാരണം, അതിലേക്കു നീണ്ടുചെല്ലുന്ന ഹൃദയരേഖകൾ കുറച്ചുവർഷങ്ങൾക്കുമുമ്പുതന്നെ അവരുടെ ആത്മനിവേദനങ്ങളിൽ നാമ്പെടുത്തിരുന്നു. തന്റെ തലമുറയിൽപ്പെട്ട മററു ചില എഴുത്തുകാരുടേതെന്നപോലെ മാധവിക്കുട്ടിയുടേയും വ്യക്തിചേതനയിൽ തകരാൻ വെമ്പിനിൽക്കുന്ന ഒരംശമുണ്ടായിരുന്നു എന്നതല്ലേ നേര്? അവരുടെ ആന്തരികലോകം ശിഥിലമായിത്തുടങ്ങി എന്നതിന്റെ ആദ്യസൂചനകൾ ഉൾക്കൊള്ളുന്ന ഒന്നാണ്, "പക്ഷിയുടെ



# നിളമാത്രം നീളുന്നു

## അയ്യപ്പപ്പണിക്കർ

അന്തിമയങ്ങിക്കഴിഞ്ഞു.
നിളാതീരത്തിലെ വ്യായാമം കഴിഞ്ഞു
കലാമണ്ഡലത്തിലേക്കു
മടങ്ങുകയാണു വള്ളത്തോൾ
"ഗുരോ?"
ഓടിക്കിതയ്ക്കുന്ന ഒരാൾ മുമ്പിൽ
നമസ്കാരമുദ്ര അഭിനയിക്കുന്നോ?
ഉരുണ്ടുകൂടുന്ന ഇരുട്ടിനിടയിൽ
എന്തോ കണ്ടെന്നുതോന്നി വള്ളത്തോൾ
സൂക്ഷിച്ചു നോക്കുന്നു
"എന്നാണിനി ഗുരോ ഈവരണ്ട നിളാതീരത്തു
കാർമേഘത്തിന്റെ കനിവുകൊണ്ടു
ജലഘോഷവും മത്സ്യസൃഷ്ടിയും നടക്കുക?"
"ആങ്ഹാ! കുഞ്ഞിരാമൻ
നായരോ? താനിപ്പോഴും
വ്യായാമത്തിനിവിടെ വരാറുണ്ടോ?"
കൈകൾമാറിൽ കുറുകെ സ്വയം
ചെവിയിൽപിടിച്ച്
പ്രണാമം ആവർത്തിച്ചുകൊണ്ടു്
കുഞ്ഞിരാമൻനായർ പറഞ്ഞു:
"എല്ലാം നശിച്ചു. ഭാരതപ്പുഴയിലെ
നീരിനും നനവില്ലാതായി.
ഗുരുക്കന്മാർ കനിയണം."
"താനും കഥകളിഭ്രാന്തനല്ലേ?
കളിയെ കാര്യമാക്കുന്നതും
കാര്യത്തെ കളിയാക്കുന്നതും
കേരളീയരുടെ സിദ്ധിവിശേഷം
ആണെന്നറിഞ്ഞുകൂടേ? അതുകൊണ്ട്
അങ്ങനെകിടന്നു കരയേണ്ട കാര്യമുണ്ടോ?"
"നോക്കൂ ഈ കരിഞ്ഞ മണൽക്കൂമ്പാരം."
"ഇതെല്ലാക്കൊല്ലവുമുള്ള പതിവാണെടോ.
ഒരു വേനൽ കഴിഞ്ഞാൽ ഒരിടവപ്പാതി.
അതിനിടയ്ക്കു സ്വല്പം സമയം
കിട്ടിയെന്നുവിചാരിച്ചു നമ്മൾ
പരിഭ്രമിക്കണമെന്നില്ല"



"കഥകളിയിലെ കഥ
അങ്ങനെതന്നെയോ എല്ലായ്പ്പോഴും."
"കഥയറിഞ്ഞു കണ്ടാൽ.
കഥ കാര്യമല്ലെന്നറിഞ്ഞാൽ എന്താ
സ്വയംവരമാണെങ്കിലും വധമാണെങ്കിലും
[അഭിനയിച്ചു
തന്നെ തീർക്കണം. നടൻ തളരരുത്."
മറുപടി കേൾക്കാൻ ശ്രദ്ധിച്ചുനിൽക്കുന്ന
[ആളിനെ മറുപടി പറയേണ്ട
ആൾ കാണാതാവുന്നു. മറിച്ചും.
നിളമാത്രം നീളുന്നു.

മണ"ത്തിൽ നാം കാണുന്ന ഫ്രോയിഡിയൻ ദ്രമകല്പന.

## തീരാത്ത നഷ്ടബോധം

ഒരു മനശ്ശാസ്ത്രജ്ഞന്റെ ശ്രദ്ധയുണർത്താൻപോന്ന പല വൈകാരികപ്രശ്നങ്ങളും ഈ എഴുത്തുകാരിക്കു മദ്ധ്യവയസ്സിൽ അനുഭവപ്പെട്ട പ്രതിസന്ധിയിൽ അന്തർഭവിച്ചിരുന്നതായി കാണാം. എന്നാൽ ഒരു സാഹിത്യവിദ്യാർത്ഥിയെ സംബന്ധിച്ചിടത്തോളം കൂടുതൽ സാംഗത്യമുള്ള വസ്തുത, ആ പ്രതിസന്ധിയിൽനിന്ന് ദാർശനികമായ അർത്ഥഗൗരവമുൾച്ചേർന്ന പുതിയൊരു കലാസൗന്ദര്യം സൃഷ്ടിക്കാൻ മാധവിക്കുട്ടിക്കു സാധിച്ചുവെന്നതാണ്. രോഗപീഡയിൽ നിന്നു രക്ഷനേടി, മാധവിക്കുട്ടിയുടെ തന്നെ ഭാഷയിൽ പറഞ്ഞാൽ ഒരു പുനർജന്മം കൈവരിച്ചതിനുശേഷം അവർ നടത്തിയ സൃഷ്ടികളെക്കാൾ വൈകാരികതീവ്രതയുൾക്കൊള്ളുന്നതു്, ഇപ്പറഞ്ഞ വിഷമാവസ്ഥയിലൂടെ കടന്നുപൊയ്ക്കൊണ്ടിരുന്ന കാലത്തു് അവരെഴുതിയ ചെറുകഥകളാണെന്നു തോന്നുന്നു. ഈ കഥകളിലെ നൈമിഷികമായ ആഹ്ലാദങ്ങൾക്കും

(ശേഷം 42-ാം പേജിൽ)

# നോവൽ നാല്

## ആനന്ദ്

ബസ്സിൽ കയറിയ ഉടനെ മയക്കം വന്നു. പാത നല്ലതോ ചീത്തയോ ആകട്ടെ, ചക്രമാണു ഉരുളുന്നതു്. ഉരുളുകയോ തിരിയുകയോ ചെയ്യുന്നതെന്തും മയക്കം കൊണ്ടുവരുന്നു. മയങ്ങുന്നതു ഇഷ്ടമായിട്ടല്ല പക്ഷേ, മയങ്ങിത്തുടങ്ങിയാൽ, അങ്ങനെ ഉരുണ്ടുകൊണ്ടോ തിരിഞ്ഞുകൊണ്ടോ തന്നെ ഇരിക്കാൻ തോന്നും. വശങ്ങൾ ലൈൻചെയ്ത ഒരു കനാലിൽക്കൂടി താഴോട്ടു് ഒഴുകിപ്പോകുന്ന ജലം പോലെ....'റിലാക്സ്, റിലാക്സ്!' പണ്ടു് പക്ഷവാതം പിടിച്ചു കിടന്നിരുന്ന എന്റെ അച്ഛനോടു് ഡോക്ടർ പറയാറുള്ളതാണതു്. ഒരു കാര്യവും ഗൗരവമായി എടുക്കരുതു എളുപ്പമായി എടുക്കുന്നതാണു എളുപ്പമായിത്തീരുക. എളുപ്പമായ വഴിയേ ചലിക്കുക. എളുപ്പമായ ജീവിതമാണു് ധന്യമായ ജീവിതം. അങ്ങനെ ഒരു ഫിലോസഫി തന്നെ അയാൾ ഉണ്ടാക്കിയിരുന്നു, രോഗികൾക്കുവേണ്ടി. അയാൾ ചികിൽസിച്ച രോഗികളെല്ലാം പക്ഷവാതരോഗികളായിരുന്നു. അതിൽ അയാൾ സ്പെഷ്യലിസ്റ്റായിട്ടല്ല. പണ്ടു അയാൾ മറ്റു രോഗികളേയും ധാരാളം ചികിൽസിച്ചിരുന്നു. പിന്നീടു അവർ അയാളുടെ അടുത്തു വരാതായി. അഥവാ, അവർ അയാളെ ഉപേക്ഷിച്ചു. മാറാത്ത രോഗങ്ങൾ കൊണ്ടു് സഹിക്കുന്നവർ മാത്രം അയാളിൽ പിടിച്ചുനിന്നു. അയാൾ അവർക്കു് കഥകൾ പറഞ്ഞുകൊടുത്തു. പണ്ടു പണ്ടു്, മോട്ടോർ വാഹനങ്ങളോ റേഡിയോ പ്രക്ഷേപണമോ ഒന്നും സാധാരണമല്ലാതിരുന്ന വിദൂരതയിൽ താൻ ജോലി ചെയ്തിരുന്ന പട്ടണത്തിൽ നടപ്പുദിനം നടമാടിയിരുന്നപ്പോൾ മനുഷ്യരാരും പുറത്തിറങ്ങാത്ത വൈകിയ രാത്രിയിൽ താൻ ജോലിചെയ്തു മടങ്ങിവരുമ്പോൾ, വെള്ളവസ്ത്രം ധരിച്ച അതീവ സുന്ദരിയായ ഒരു സ്ത്രീ ഒറ്റയ്ക്കു് നടന്നുപോകുന്നതായിക്കണ്ടു് താൻ അവളെ പിന്തുടന്നതും പട്ടണത്തിന്റെ അതിർത്തി കടന്നു് അവൾ അപ്രത്യക്ഷയായതും പിറേറന്നു മുതൽ നടപ്പുദിനം തന്റെ പട്ടണത്തിൽ നിലച്ചതും അടുത്ത പട്ടണത്തിൽ തുടങ്ങിയതുമായ കഥ. തന്റെ ആശുപത്രിയിൽ എന്നും പാതിരയ്ക്കു് കറുത്ത വസ്ത്രം ധരിച്ച ഒരു കന്യാസ്ത്രീ പെട്ടെന്നു പ്രത്യക്ഷപ്പെട്ടു് ഓഫീസിലെ ഒരു അലമാര പൂട്ടിക്കാട്ടാറുള്ളതും അതു് പരിശോധിച്ചപ്പോൾ പണ്ടെന്നോ മരിച്ചുപോയ ഒരു കന്യാസ്ത്രീയുടെ സ്വർണ്ണപ്പല്ലുകൾ അവകാശികളില്ലാതെ അതിൽ വച്ചിരിക്കുന്നതായിക്കണ്ടതും അതു് ശ്മശാനത്തിൽ വിററതിനു ശേഷം കന്യാസ്ത്രീ വരാതായതും. അയാളുടെ കഥകൾ കേട്ടു് രോഗികൾ ഉറങ്ങി. അച്ഛനും ഉറങ്ങി. അങ്ങനെ ഏറെക്കൊല്ലങ്ങൾ ഉറങ്ങിയതിനുശേഷം ഒടുവിൽ നിത്യമായി ഉറങ്ങി.

ബസ് നിൽക്കുന്നതിനു മുൻപായി ഞാൻ ഉണർന്നു. ആരോ ഉണർത്തി. മുമ്പിലെ സീററുകളിൽ — ഇരുന്നിരുന്നവരെയും, അതിനുശേഷം പിന്നിലെ സീററുകളിൽ ഉണ്ടായിരുന്നവരെയും ഇറങ്ങാൻ അനുവദിച്ചു് ഒടുവിൽ തിരക്കൊഴിഞ്ഞപ്പോൾ സാവധാനം ഇറങ്ങി.

ഞങ്ങളുടെ ഡിപ്പാർട്ടുമെൻറിലെ പ്രൊഡക്ഷൻ മാനേജരെ കാണുവാൻവേണ്ടി ഞാൻ അഡ്മിനിസ്ട്രേറ്റീവ് ഓഫീസിനു നേരെ നടന്നു. ദിവസത്തിൽ ഒരു തവണ അയാളെ കാണേണ്ടതു് എന്റെ കടമയാണു്. ഒന്നുകിൽ രാവിലെ. അല്ലെങ്കിൽ വൈകുന്നേരം പിരിയുന്നതിനു മുമ്പു്. ഇന്നു വൈകുന്നേരം കമ്പനി ഡോക്ടറെ കാണേണ്ടതുണ്ടു്. അതിനാൽ രാവിലേതന്നെ വേണം. ഒന്നും പറയാനില്ല. സുപ്രഭാതംആശംസിച്ചുപോരണം, അത്രമാത്രം. നല്ല മനുഷ്യനാണു് എന്റെ പ്രൊഡക്ഷൻ മാനേജർ. അമേരിക്കയിൽ നിന്നു് ഉന്നതവിദ്യാഭ്യാസം നേടിവന്ന പഴയൊരു പ്രൊഡക്ഷൻ മാനേജരുടെ മകൻ. ചെറുപ്പക്കാരൻ, ആ ചെറുപ്പത്തിനു് അനുയോജിക്കാത്ത അല്പം കടന്തയുണ്ടെന്നേയുള്ളു. ഈ പ്രായത്തിൽ അങ്ങനെ കടന്തയുണ്ടാകുമ്പോൾ എല്ലാ ചെറുപ്പക്കാരും വ്യായാമമെടുക്കാൻ ഉപയോഗിക്കുന്ന ഒരു ഉപകരണമുണ്ടു്. ദിവസം മൂന്നു മിനിട്ടുമാത്രം ചെലവാക്കിയാൽ മതിയെന്നു ആഴ്ചയിൽ രണ്ടു തവണ പത്രത്തിൽ പരസ്യപ്പെടുത്തുന്ന ഒന്നു്. ഞങ്ങളുടെ പ്രൊഡക്ഷൻ മാനേജർ അതു് ഉപയോഗിക്കുന്നുണ്ടാവണമെന്നു് അയാളെ കാണുമ്പോഴൊക്കെ എനിക്കു തോന്നാറുണ്ടു്.

കണ്ടയുടനെതന്നെ പ്രൊഡക്ഷൻ മാനേജർ എന്റെ സ്വാസ്ഥ്യത്തെപ്പററി അന്വേഷിച്ചു. "നന്ദി, എനിക്കു് സുഖമുണ്ടു്. നിങ്ങൾ എങ്ങനെയാണു്?" ഞാനും ഔപചാരികമായി അന്വേഷിച്ചു.

"നിങ്ങൾ തികച്ചും സാധാരണമട്ടിൽ തന്നെ തോന്നിക്കുന്നു," എന്റെ അന്വേഷണത്തിനു് ഉത്തരം പറയാതെ എന്നെ അടിമുടി ഒന്നു കണ്ണുകൊണ്ടു് ഉഴിഞ്ഞു് അയാൾ പറഞ്ഞു. ഇന്നലെ രാവിലെ കണ്ടപ്പോഴും അങ്ങനെ തന്നെയാണു് പറഞ്ഞതു്. അതിനിടയ്ക്കു് ഒന്നുമുണ്ടായിട്ടില്ല. പരിശോധനയോ ചികിത്സയോ ഒന്നും. ഒരു ദിവസംകൂടി കഴിഞ്ഞുപോയി എന്നല്ലാതെ, അതിനിടയ്ക്കു് ഞാൻ മാറുമെന്നു് അയാൾ പ്രതീക്ഷിച്ചിരുന്നുവോ? എന്തോ. "ഇന്നു് ആ സ്പെഷ്യലിസ്റ്റിന്റെ റിപ്പോർട്ടു കിട്ടുമെന്നല്ലേ പറഞ്ഞതു്?" അയാൾ ചോദിച്ചു.

രണ്ടാമത്തെ സ്പെഷ്യലിസ്റ്റിന്റെ റിപ്പോർട്ടു് ഇന്നു കിട്ടും. പക്ഷേ, അക്കാര്യം ഞാൻ അയാളോടു പറഞ്ഞിട്ടില്ല. എന്നിട്ടും അയാൾ മനസ്സിലാക്കിയിരിക്കുന്നു. കമ്പനിയിൽ വിവരങ്ങൾ പ്രവഹിക്കുന്ന പല ചാനലുകളുമുണ്ടു്. അങ്ങനെയാണു് കമ്പനി അതിന്റെ പ്രവർത്തകരുടെ ആരോഗ്യത്തേയും ആവശ്യങ്ങളേയും വിശ്വാസത്തേയും ശ്രദ്ധിക്കുന്നതു്.

"സർ, ഇതൊന്നുമൊരു രോഗമല്ല," ഞാൻ പറഞ്ഞു. "അറിയാമോ, ഡോക്ടർ ഇതേവരെ ഒരു ഗുളികപോലും എനിക്കു തന്നിട്ടില്ല!"

ഞാൻ കരുതിയതു് അയാൾ എന്റെ സ്ഥൈര്യത്തേയും ശുഭാപ്തിവിശ്വാസത്തേയും അനുമോദിക്കുമെന്നാണു്. പക്ഷേ, അയാൾ അതൊന്നും മാനിച്ചതായിപ്പോലും കാണിച്ചില്ല. "നോക്കൂ സ്നേഹിതാ, നിങ്ങൾക്കു എന്നേക്കാൾ കൂടുതൽ പരിചയമുണ്ടു്. നിങ്ങളുടെ ഷോപ്പിൽ ഒരു മോട്ടോറിനോ, പ്രസ്സിനോ, മെഷീനോ എന്തെങ്കിലും കോട്ടമുണ്ടെങ്കിൽ എങ്ങനെയാണു് നിങ്ങൾ അതു മനസ്സിലാക്കുക? പ്രവർത്തനത്തിൽ നിന്നു്, അല്ലെങ്കിൽ അതിനെ അഴിച്ചുനോക്കിവേണം നിങ്ങൾ അതു കണ്ടുപിടിക്കുക. ഈ ശരീരം നാം ഉപയോഗിക്കുന്നുവെന്നേയുള്ളു. ഇതു് എങ്ങനെയാണു് പ്രവർത്തിക്കുന്നതെന്ന കാര്യത്തിൽ, വാസ്തവം പറഞ്ഞാൽ, നമുക്കു് സ്വയം ഒന്നും അറിയില്ല. ഇതിനു് എന്തെങ്കിലും കേടുപററിയാൽ നന്നാക്കുവാൻ വേറെ ആരെങ്കിലും വേണം. നന്നാക്കുവാനെന്നതിരിക്കട്ടെ, പിഴ കണ്ടുപിടിക്കാൻ കൂടി. നിങ്ങൾ കമ്പനിയുടെ ഒരു തൊഴിലാളിയാണു്. നിങ്ങളെ കാലാകാലങ്ങളിൽ പരിശോധിക്കുകയും കുഴപ്പങ്ങൾതീർത്തു് സൂക്ഷിക്കുകയും, ജോലിക്കു് പററുന്നവിധത്തിലാക്കുകയും ചെയ്യേണ്ട കടമ കമ്പനിയുടേതാണു്."

ഞാൻ വിഡ്ഢിയായി. ഈ ശരീരത്തെ പോഷിപ്പിച്ചു് നിലനിറുത്തുന്നതു കമ്പനിയാണു്. ആ നിലയ്ക്കു് ഇതു് എന്റേതെന്നതിനേക്കാൾ കൂടുതൽ കമ്പനിയുടെ മുതലാണു്. പ്രൊഡക്ഷൻ മാനേജർ പറഞ്ഞതു ശരിയാണു്. "നിങ്ങൾ പറഞ്ഞതു് എത്ര ശരിയാണു്," ഞാൻ ക്ഷമാപണസ്വരത്തിൽ പറഞ്ഞു: "ചില്ലറ അസുഖങ്ങൾ ഉണ്ടെങ്കിലും ഞാൻ കൊള്ളരുതാത്തവനായിട്ടില്ലെന്നു് മാത്രമേ ഞാൻ ഉദ്ദേശിച്ചുള്ളു, സർ. വാസ്തവത്തിൽ ഏതൊരു പ്ലാൻറാണു് തികച്ചും കുററമററതായിട്ടുള്ളതു്? ഉപയോഗിക്കാൻ സാധിക്കുന്നതു എല്ലാം ഉപയോഗിക്കണം. കൂട്ടത്തിൽ പറയട്ടെ, നമ്മുടെ ആ സിൻടെറിങ് പ്രസ് കുറച്ചുകാലമായി വെറുതേ ഇരിക്കുകയാണു്. നമുക്കു് അതിനെ ഏതെങ്കിലും വിധത്തിൽ ഉപയോഗിക്കണം."

പ്രൊഡക്ഷൻ മാനേജർ തലയാട്ടി. അതിന്റെ അർത്ഥം ഞാൻ നിറുത്തണമെന്നാണു്. ഞാൻ നിറുത്തി. അയാൾ തുടങ്ങി: "നോക്കൂ സഹോദരാ, ആദ്യമായി നിങ്ങൾ ഉപയോഗശൂന്യനായെന്നു് നിങ്ങൾ സംശയിക്കുന്നതെന്തിനാണു്? ആ പ്രസ് ഉപയോഗപ്പെടുത്തപ്പെടുന്നില്ലെന്നും! ആ പ്രസ് കരുതുന്നുണ്ടാകുമോ അതു് കമ്പനിക്കു് ഉപയോഗശൂന്യമാണെന്നു്? തൊഴിലാളിയായാലും പ്ലാൻറായാലും വേണ്ടതു് പൂർണ്ണമായ അർപ്പണവും വിശ്വാസവുമാണു്. തന്നിട്ടുള്ള ഡ്യൂട്ടികൾ പൂരിപ്പിക്കുക. ആ പ്രസ്സിന്റെ കാര്യം നമ്മുടെ എല്ലാ റിപ്പോർട്ടുകളിലും പോകുന്നില്ലേ? പ്ലാനിങ്ങുകാരുടെ ജോലി അവർ ചെയ്തുകൊള്ളട്ടെ. നമ്മുടേതു് നമുക്കു്. ഓരോരുത്തനും സ്വയം ചിന്തിക്കുന്ന ഒരു സൈന്യം ഒരിക്കലും ജയിക്കുകയില്ല."

കമ്പനി ഏതോ ഒരു യുദ്ധത്തിലേർപ്പെട്ടിരിക്കയാണു്. ആർക്കെതിരെ എന്നോ എന്തിനുവേണ്ടി എന്നോ ചോദിക്കരുതു്. മററുള്ളവർ എന്താണു് ചെയ്യുന്നതെന്നും, തനിക്കു വേറെ എന്തെങ്കിലും ചെയ്യരുതോ എന്നുമുള്ള ചിന്തയും സംശയങ്ങൾക്കും ചോദ്യങ്ങൾക്കും ഒരു യുദ്ധത്തിൽ സ്ഥാനമില്ല. അനുസരിക്കാത്ത പടയാളിയേക്കാൾ അപകടകാരിയാണു് സംശയിക്കുന്നവൻ. അവൻ ഉള്ളിലുള്ള ശത്രുവാണു്. ഉള്ളിൽനിന്നേ തോല്പിക്കുന്നവൻ. ആരോഗ്യമുള്ള മനുഷ്യരും കേടില്ലാത്ത യന്ത്രവുമാകണമെന്നില്ല ഒരു യുദ്ധത്തിൽ എപ്പോഴും പ്രവർത്തിക്കുന്നതു്. മറിച്ചു് കേടുപററിയതും തേയ്മാനം വന്നതുമായ യന്ത്രങ്ങൾക്കും മനുഷ്യർക്കുമാണു പലപ്പോഴും വീണ്ടും വീണ്ടും പണിയെടുക്കേണ്ടിവരുന്നതു്. ഓരോന്നിന്റേയും പ്രത്യേക കഴിവുകളും ആവശ്യങ്ങളുമല്ല, ഒട്ടാകെയുള്ള പ്രയത്നവും ജയവുമാണു് പ്രധാനം. ഞാൻ പ്രൊഡക്ഷൻ മാനേജരുടെ കസേരയ്ക്കു മുകളിൽ ചുമരിൽ വച്ചിരിക്കുന്ന ചെയർമാന്റെ ഫോട്ടോയിലേക്കുനോക്കി. അതിനു് താഴെ എഴുതിയിരിക്കുന്നു: The entire company stands solidly behind its Chairman. ഈ വലിയ കമ്പനിയുടെ പ്രവൃത്തികൊണ്ടു വിജൃംഭിക്കുന്ന ഈ ഓഫീസിൽ കയറുമ്പോഴാണു് മനസ്സിലാകുക നമ്മുടെ ചെറിയ സങ്കടങ്ങളും ചെറിയ സംശയങ്ങളും പെരുപ്പിച്ചു കാണിക്കുന്നതിലൂടെയും ഉയർത്തിപ്പിടിക്കുന്നതിലൂടെയും നാം നമ്മെത്തന്നെ എത്രയും ചെറുതാക്കി കാണിക്കുകയാണു് ചെയ്യുന്നതെന്നു്.

ഉയരത്തിലാണു് അഡ്മിനിസ്ട്രേററീവ് ഓഫീസ്. ഒരു ചെറിയ കുന്നു് എന്നുതന്നെ പറയാം. കുന്നിന്റെ മീതെ നാലുനിലകളിലായി ഇരമ്പി പ്രവർത്തിക്കുന്നു അതു്. അതുകൂടാതെ അവിടെയുള്ളതു് വെള്ളത്തിന്റെ ഓവർഹെഡ് ടാങ്കാണു്. കറുത്ത പാതകളാൽ ദീർഘചതുരാകൃതിയിൽ വിഭജിക്കപ്പെട്ട ഡിവിഷനുകളിൽ വിവിധ പ്ലാൻറുകൾ കുന്നിനു താഴെ മുഴുവൻ പരന്നു കിടക്കുന്നു. ചിമ്മിനികളും കുഴലുകളും കോണികളും പുറത്തേക്കു തള്ളിനിൽക്കുന്ന കെട്ടിടങ്ങളും ഷെഡ്ഡുകളും. ഒരു തീവണ്ടിപ്പാത അവയ്ക്കിടയിലൂടെ തുളച്ചുകയറി പല സൈഡിങ്ങുകളായി പിരിഞ്ഞു വികസിക്കുന്നു.

(തുടരും)




കൗമുദി ന്യൂസ് സർവീസ്

## പ്രേംചന്ദ്

പ്രേംചന്ദിൻെറ ജന്മശതാബ്ദി 1980-ൽ ഇന്ത്യയാകെ ആഘോഷിക്കപ്പെടുകയുണ്ടായി. 'പ്രേംചന്ദ്' എന്ന തലക്കെട്ടിലുള്ള ഈ പുസ്തകം, ആ മഹാനായ സാഹിത്യകാരൻെറ സ്മരണയ്ക്കുമുമ്പിൽ കേരള സർവ്വകലാശാലയിൽ ഗവേഷണം നടത്തുന്ന വിദ്യാർത്ഥികൾ സമർപ്പിച്ച ഉപഹാരമാണു. പ്രേംചന്ദിനെക്കുറിച്ചുള്ള പതിനൊന്നു പഠനപ്രബന്ധങ്ങളും ഇരുപതു ചെറുകഥകളുടെ വിവർത്തനവും ഈ കൃതിയിലുണ്ടു്. സി. അച്യുതമേനോൻ, സുകുമാർ അഴീക്കോട്, ഡോക്ടർ കെ. എം. ജോർജ്ജ്, ഡോക്ടർ എൻ. ചന്ദ്രശേഖരൻനായർ എന്നിവരുടെ പഠനപ്രബന്ധങ്ങൾ ഗൗരവമർഹിക്കുന്നു. ഇ. പ്രേമകുമാരി, ജെ. അംബികാദേവി, ജയശ്രീകുമാരി, ശ്രീകുമാരി, എസ്. പി. ശ്രീകുമാരി, മോളി ജേക്കബ് മുതലായവർ കഥകൾ വിവർത്തനം ചെയ്യുവരിൽപ്പെടുന്നു. തങ്ങളുടെ സ്ത്രീസഹജമായ അഭിരുചിക്കൊത്ത കഥകളേ വിവർത്തനത്തിനു് അവർ തിരഞ്ഞെടുത്തിട്ടുള്ളു. ഈ വിവർത്തനങ്ങളിലാകെ ഒരുതരം 'സ്ത്രീദൗർബ്ബല്യം' നിഴലിച്ചുകാണാം. സമ്പാദകൻ: തുമ്പമൺ തങ്കപ്പൻ. വില-25 രൂപ. പ്രസിദ്ധീകരിക്കുന്നതു് കേരള സർവ്വകലാശാലാ ഗവേഷണ വിദ്യാർത്ഥികൾ.



## എ. കെ. ജി. സംസാരിക്കുന്നു

എ. കെ. ജി. പലപ്പോഴായി എഴുതിയ കുറിപ്പുകളാണു് 'എ. കെ. ജി. യുടെ ഡയറി' എന്ന പേരിൽ ചിന്ത പബ്ലിഷേഴ്സ് പ്രസിദ്ധീകരിക്കുന്നതു്. വില-8 രൂപ. എ. കെ. ജി. എന്നും ജനങ്ങളോടൊപ്പം നിന്ന ഒരു നേതാവാണു്. ഏതർത്ഥത്തിലും 'തീരാനഷ്ടം' എന്നു പറയാവുന്നതാണു് അദ്ദേഹത്തിൻെറ വേർപാടു്. പാർലമെൻറിനകത്തും പുറത്തും എ. കെ. ജി. ഉയർത്തിയ ശബ്ദം ഇന്ത്യയിലെ ദരിദ്രലക്ഷങ്ങളുടെ ശബ്ദമായിരുന്നു. ദേശാഭിമാനിയിൽ അദ്ദേഹം അപ്പപ്പോൾ എഴുതിയ കൊച്ചു കുറിപ്പുകളാണു് ഇവിടെ സമാഹരിക്കപ്പെട്ടിട്ടുള്ളതു്. എ. കെ. ജി. യിലെ വലിയ മനുഷ്യൻ ഈ കുറിപ്പുകളിലാകെ നിറഞ്ഞു നിൽക്കുന്നു.

## ഗവേഷണവേദി

ഡോക്ടർ എം. എ. കരീമിൻെറ എട്ടു പ്രബന്ധങ്ങൾ 'ഗവേഷണവേദി' എന്ന പേരിൽ സമാഹരിക്കപ്പെട്ടിരിക്കുന്നു. വയലാറിൻെറ കാവ്യപ്രപഞ്ചം, തകഴിയുടെ കൃതികൾ, പ്രേംചന്ദിൻെറ ജീവിതദർശനം, ഗാന്ധിസം പ്രേംചന്ദിൻെറ കൃതികളിൽ, പാശ്ചാത്യ സ്വാധീനത പ്രേംചന്ദിൻെറയും തകഴിയുടെയും കൃതികളിൽ, സ്ത്രീസങ്കല്പം-പ്രേംചന്ദിൻെറയും തകഴിയുടെയും കൃതികളിൽ, അപ്പൻ കവിതയിലെ സിംബലിസം, ഹിന്ദി നാടകസാഹിത്യം എന്നിവയാണു് പ്രബന്ധങ്ങൾ. ഗവേഷണസ്വഭാവമുള്ള രണ്ടു് പ്രബന്ധങ്ങളേ ഈ സമാഹാരത്തിലുള്ളു. അനുഗ്രഹരൂപത്തിൽ ഡോക്ടർ വെള്ളായണി അർജ്ജുനൻ ഈ പുസ്തകത്തിനു് ഒരവതാരികയും എഴുതിയിട്ടുണ്ടു്.

## ഒമ്പതു കഥകളും മൂന്നു അവതാരികകളും

വികാരമുദ്രകൾ. കഥകൾ. വിജയരാഘവൻ കളിപ്പാൻകുളം. വില-4 രൂപ. വിതരണം: വീണാ ബുക്ക് ഹൗസ്, തിരുവനന്തപുരം. ഒമ്പതു കഥകൾ. ഈ സമാഹാരത്തിനു് മൂന്നു് അവതാരികകൾ ഉണ്ടു്. അവതാരികാകാരന്മാർ: തോട്ടം രാജശേഖരൻ, ഇ. വാസു, ജി. എൻ. പണിക്കർ. കഥകൾ ഒരു തുടക്കക്കാരൻേറതു മാത്രമാണു്. പുതിയ മലയാള കഥയുടെ പരിധിയിലെങ്ങും ഈ കഥകൾ വരുന്നില്ല.



# നോവൽ രണ്ട്

കുട്ടപ്പത്തിൽ രണ്ടു ചായ. ഒന്ന് പരമുവിന്. ഒന്ന് വേലായുധനും.

ചൂടുള്ള ചായ ഊതിക്കുടിക്കുന്നതിനിടയിൽ വേലായുധൻ അല്പം വേദാന്തത്തിലേക്കു കടന്നു:

"ഈ വിധി വിധീന്നു പറഞ്ഞാ ഇമ്മിണി കടുപ്പക്കാരനാ. നമ്മാ നിരീക്കണ പോലല്ല വന്നു ചേരാ."

പരമു ചിരിച്ചു.

"അപ്പോ വരണതെന്തും ദൈവകല്പിതാന്നു കരുതിയാ സമാധാനം കിട്ടും. അതാ ബുദ്ധി."

വേലായുധന്റെ മുഖം ഗൗരവം പൂണ്ടു. അയാൾ മൗനിയായി. എന്താ പറയാൻ തയ്യാറെടുക്കുന്ന കുട്ടപ്പനെ ഒന്നു തുറിച്ചു നോട്ടംകൊണ്ട് അയാൾ വിലക്കി.

തോർത്തു കുടഞ്ഞ് തോളിലിട്ട് അയാളും ഇറങ്ങി നടന്നു.

## രണ്ട്

വെറുമൊരു സാധാരണഗ്രാമം. വീരപുരുഷന്മാർക്കു ജന്മം നൽകിയിട്ടില്ല. ചരിത്രസംഭവങ്ങൾക്ക് സാക്ഷ്യം വഹിച്ചിട്ടില്ല. സാധാരണക്കാരിൽ സാധാരണക്കാരായ ജനങ്ങൾ. നാലഞ്ചു ചെറുകിട ജന്മിമാരുള്ളവരുടെ പ്രമാണിത്തം ഗ്രാമസീമകൾക്കുള്ളിൽ ഒതുങ്ങിനില്ക്കുന്നു.

എന്നിട്ടും ഗ്രാമത്തിന്റെ പൈതൃകത്തിൽ അഭിമാനം കൊള്ളുന്ന ഗ്രാമവാസികൾ. വിശേഷിച്ചും പഴയതലമുറക്കാർ. തലമുറകൾ കൈമാറിയ കഥകൾ പിൻതലമുറക്കാർക്ക് പകർന്നുകൊടുത്തുകൊണ്ട് ഗ്രാമത്തിന്റെ വ്യക്തിത്വം അവർ കാത്തു സൂക്ഷിക്കുന്നു.

ചരിത്രത്തിൽ സ്ഥാനമില്ലെങ്കിൽ പുരാണത്തിലെങ്കിലും.

പഞ്ചപാണ്ഡവന്മാരുടെ പാദസ്പർശമേറ്റെന്ന് പിന്തിരിഞ്ഞോടിയ സ്ഥലവാസികളായ പുരാവസ്തുഗവേഷകർ.

ഗുഹ ചെന്നെത്തുന്നത് ചീത്രപ്പുഴയിലെങ്ങോ. അരക്കില്ലം ഭേദിച്ചപ്പോൾ ഗൂഢമാർഗ്ഗത്തിലൂടെ ഇഴഞ്ഞ് കുന്തിയും മക്കളും ഹിഡുംബവനത്തിൽ. ക്ഷീണം കൊണ്ട് മയങ്ങിപ്പോയവർക്ക് ഭീമസേനൻ കാവൽ. അകലെ, വൃക്ഷശിഖരത്തിൽനിന്ന് പാണ്ഡവരെക്കണ്ട ഹിഡുംബന്റെ വായിൽ വെള്ളപ്പൊക്കം. രംഗനിരീക്ഷണത്തിനയച്ചത് സ്വസഹോദരിയെ. സുന്ദരീരൂപം പൂണ്ടെത്തിയ ഹിഡുംബിക്ക് ഭീമസേനന്റെ പൗരുഷം കണ്ടപ്പോൾ ചാഞ്ചല്യം. ഭീമൻ പ്രേമാഭ്യർത്ഥന നിരസിച്ചപ്പോൾ രാക്ഷസി ഇടഞ്ഞു. അക്ഷമചൂണ്ട് ഹിഡുംബൻ പാഞ്ഞെത്തിയത് ദ്വന്ദ്വയുദ്ധത്തിൽ മരിച്ചു വീഴാൻ. അപ്പോൾ ഭീമസേനന്റെ സ്നേഹത്തിനു വേണ്ടി കുന്തിയുടെ മുമ്പിൽ മുട്ടുകുത്തിയ ഹിഡുംബി. പെണ്ണിന്റെ മനസ്സറിയാവുന്ന കുന്തി വഴങ്ങുന്നു.



പിന്നീട് നിമിഷങ്ങളോളം അസുഖകരമായ മൗനത്തിന്റെ തേർവാഴ്ച. ഓരോരുത്തരും അവരവരുടെ സ്വകാര്യലോകത്തിൽ.

ആദ്യം ഉണർന്നത് വേലായുധൻ. അയാൾ തിരക്കി.

"അമ്മ ചത്തപ്പോ വീട്ടിലില്ലായിരിക്കും?"

ആദ്യത്തെ ഞെട്ടൽ. പക്ഷേ, നടുക്കം ഭാവിച്ചില്ല. അമ്മ മരിച്ചതുപോലും അറിഞ്ഞില്ലെന്നു നടിക്കുന്നത് ക്ഷീണമാണെന്ന തോന്നൽ.

കൊച്ചനാണി എന്തേ അറിയിക്കാതിരുന്നത്?

അല്ലെങ്കിൽ അവളെന്തറിയിച്ചിരിക്കുന്നു?

ഭാവമാററം കൂടാതെ പരമു പറഞ്ഞു:

"വന്നില്ല."

"ങേ, വന്നട്ടെന്നാത്തിനാ?" വേലായുധൻ ന്യായീകരണം കണ്ടെത്തി. "ചത്ത ചവം കാണാനാ?"

അവസാന ഇറക്ക് ചായയും കുടിച്ച് പരമു യാത്രപറഞ്ഞിറങ്ങി.

അയാൾ പോയവഴി നോക്കി വേലായുധൻ നെടുവീർപ്പിട്ടപ്പോൾ കുട്ടപ്പൻ അടക്കം പറഞ്ഞു:

"ഇന്നു നമ്മടെ നാട്ടീ രണ്ടാമത്തെ മരുഷക്കരുസി നടക്കും. പരമുച്ചേട്ടന്റെ കല്യാണംതന്നെ. കട്ടായം."

"ഫ വലാലേ. നിന്റെ കരിനാക്കോണ്ടൊന്നും പറയാതെടാ." വേലായുധൻ കയർത്തു.



മേൽക്കാൻ ഭാഗ്യം സിദ്ധിച്ച പുണ്യഭൂമി. അജ്ഞാതവാസകാലത്ത് ഇവിടേയും ഒരു താവളം. അതിൽക്കവിഞ്ഞ എന്തു മഹത്വം വേണം ഗ്രാമത്തിന്?

പണ്ട് ഈ ഗ്രാമത്തിന്റെ സ്ഥാനത്ത് വലിയൊരു കാട്. ഹിഡുംബന്റെ ആവാസസ്ഥലമായ ഘോരവനം. ഹിഡുംബവനം. ഉദയം മുതൽ അസ്തമയംവരെ ഭീമസേനനേയും തോളിലേററി ഹിഡുംബി മധുവിധു ആഘോഷിച്ച വനം. മഹാഭാരതയുദ്ധത്തിൽ ധീരമായി പൊരുതി കർണ്ണന്റെ കൈകൊണ്ട് വീരചരമം പ്രാപിച്ച ഘടോൽക്കചൻ പിറന്നുവീണ ഭൂമി.

പാണ്ഡവരോട് ഏററുമുട്ടി നരമാംസഭോജിയായ ഹിഡുംബൻ ഇവിടെ മരിച്ചു വീണു. ഗ്രാമം അറിയപ്പെടുന്നത് ആ രാക്ഷസപ്രമുഖന്റെ പേരിൽ.

ചെറുപ്പക്കാരുടെ ചുണ്ടുകളിൽ പരിഹാസത്തിന്റെ പുഞ്ചിരി വിടരുമ്പോൾ പഴമക്കാർ പറയും.

"വിശ്വാസമില്ല്യാത്തോര് കുന്നാഞ്ഞിലി കടന്ന് തൃക്കാക്കരവരെ ഒന്നു പോയിനോക്ക്. എന്നിട്ടു പറ."

തൃക്കാക്കരപ്പന്റെ തെക്കുവശത്തെ കുന്നിൻമുകളിൽ അരക്കില്ലത്തിന്റെ അവശിഷ്ടങ്ങൾ. അവശിഷ്ടങ്ങളെന്നു പറഞ്ഞാൽ ഗുഹാമുഖംപോലെ എന്തോ ഒന്ന്. ഇരുട്ട് തളംകെട്ടിനിൽക്കുന്ന ഗുഹയിൽ ഇടതൂർന്ന് വളർന്നു നിൽക്കുന്ന മുൾച്ചെടികൾ. അതിലൂടെ മുന്നോട്ടു പോകാൻ ശ്രമിച്ചപ്പോൾ മുള്ളൻപന്നികളേയും ഇഴജന്തുക്കളേയും കണ്ട

എന്നും അസ്തമയത്തിനു മുമ്പിൽ തിരിച്ചെത്തിക്കണമെന്ന വ്യവസ്ഥയിൽ പ്രശ്നത്തിന് പരിഹാരം കണ്ട ധർമ്മപുത്രരുടെ തീർപ്പ്.

പകലിന്റെ മുപ്പതുനാഴികകളിൽ വനാന്തർഭാഗത്ത് ഭീമസേനനുമൊത്ത് ഹിഡുംബിയുടെ മധുവിധു. അങ്ങനെ ഘടോൽക്കച ജനനം.

ചരിത്രത്തിൽ സ്ഥാനമില്ലെങ്കിലെന്ത്? പുരാണത്തിൽ ഈ ഗ്രാമത്തിന് മാന്യമായൊരു സ്ഥാനം.

മുത്തശ്ശിക്കഥയെന്നു പറഞ്ഞ് ചെറുപ്പക്കാർ പുച്ഛിച്ചുതള്ളുന്ന ഗ്രാമത്തിന്റെ കഥ. ഇക്കഥ പേരക്കിടാങ്ങളോടു പറഞ്ഞ് ആത്മസംതൃപ്തിനേടുന്ന പഴമക്കാർ. അപ്പോൾ അവർ മറേറതോ ലോകത്തിൽ. അതീതകാലസ്മരണകൾ ദീപം കൊളുത്തുന്ന അവരുടെ വൃദ്ധനയനങ്ങൾ ആകാശത്തിലേക്കുയരും. ആത്മവിസ്മൃതിയുടെ ആ നിമിഷങ്ങൾ അവരെ സംബന്ധിച്ചിടത്തോളം വിലപ്പെട്ടത്. സാംക്രമികസ്വഭാവമുള്ള ആ നിർവൃതി ബാലമനസ്സുകളെ പുളകംകൊള്ളിക്കുന്നു. ചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടില്ലെങ്കിലും ഗ്രാമത്തിന്റെ ഈ കഥ നിത്യനൂതനമായി നിലനിൽക്കുന്നതിന്റെ രഹസ്യവും ഇതുതന്നെ.

ഗ്രാമത്തെ കാത്തുസൂക്ഷിക്കുന്നത് ദൈവങ്ങളുടെ കരുത്തുററ ഒരു നിര. തെക്കും വടക്കും ഓരോ ശിവക്ഷേത്രം. ദേവിക്കും മാരിയമ്മനും വെവ്വേറെ ക്ഷേത്രങ്ങൾ. ശ്രീരാമന്റേയും ശ്രീകൃഷ്ണന്റേയും പ്രതിഷ്ഠകളുള്ള രണ്ടു ക്ഷേത്രങ്ങൾ വേറെ. ഗ്രാമത്തിന്റെ ഏററവും തെക്കെ അതിർത്തിയിൽ കതിരക്കാരന്റെ പള്ളി. സെൻറ് ജോർജ്ജ് ദേവാലയം. വടക്കുള്ള ക്രിസ്ത്യാനികളുടെ നിത്യാരാധനയ്ക്ക് ചെറിയൊരു കപ്പേള.

എല്ലാ ഞായറാഴ്ചകളിലും മിക്കക്രിസ്ത്യാനികളും സെൻറ് ജോർജ്ജ് ദേവാലയത്തിൽ ആരാധനയ്ക്കെത്തുന്നു. സംക്രമദിവസങ്ങളിലും ഉത്സവകാലങ്ങളിലും ക്ഷേത്രങ്ങളിൽ തിരക്ക്. ഹിന്ദുക്കളുടെ മുഖ്യമായ സമ്മേളനരംഗം. ഹിന്ദുക്കളെന്നാൽ സവർണ്ണർ. പാണനും, പറയനും, ഈഴവനും, പുലയനുമെല്ലാം മതിലിനു പുറത്ത്. അപൂർവ്വമായി അവരും ആരാധനയ്ക്കായി എത്തുന്നു. മതിലിനുവെളിയിൽനിന്ന് തൊഴുതു പ്രാർത്ഥിച്ച് വഴിപാടുകളും നൽകി സംതൃപ്തി അടയുന്നു. മതിൽക്കകത്തു കയറിയാൽ ദൈവകോപം. വംശം നശിച്ചതുതന്നെ. അതിനേക്കാൾ ഭയപ്പെടുന്നത് സവർണ്ണന്റെ ചുട്ട അടി.

## എം. എം. മേനോൻ

അവർണ്ണർ കൂടിച്ചേരുന്നത് പാടത്തും പറമ്പിലും. കള്ളഷാപ്പിൽ. പള്ളിയിലെ പെരുന്നാളിനോട് അനുബന്ധിച്ചുള്ള വാണിഭത്തിൽ. 'മന്ത്രവാസി' അയ്യപ്പന്റെ തറയിലെ 'കുരുസി'ക്ക്.

"പരമശിവനും ശ്രീകൃഷ്ണനും ശ്രീരാമനും ശക്തീല്യന്നല്ല" പഴമക്കാർ പറയും. "പക്ഷേ ഈ ദേവീണ്ടല്ലോ, ദേവി? നമ്മടെ നാടിന്റെ രക്ഷ ദേവിയാ. പോരെങ്കി മാരിയമ്മനും."

നടപ്പുദീനത്തിന്റെ കാര്യമെടുത്താൽ മതി. വിതയ്ക്കുന്നതും ഒടുക്കുന്നതും ദേവി. അമ്മയോടു കളിച്ചാൽ വസൂരിയുടെ വിത്തുകൾ വാരി വിതയ്ക്കും. ആശ്രയിച്ചാൽ കാത്തുരക്ഷിക്കുകയും ചെയ്യും.

നാട്ടിലെങ്ങാൻ അസുഖം പൊട്ടിപ്പുറപ്പെട്ടാൽ മതി. പിന്നീട് വെളിച്ചപ്പാടിന് ഊണില്ല, ഉറക്കമില്ല. പട്ടുടുത്ത്, അരയിൽ മണികെട്ടി, വാളും ചിലമ്പുമായി ഊരുചുററൽ. അട്ടഹാസവുമായി. എല്ലാ വീടുകളും കയറി ഇറങ്ങും. നെല്ലും പൂവും അരിയും വാരി എറിയും. തൊഴുകൈകളുമായി നിൽക്കുന്ന ഉണ്ണികൾക്ക് ഭസ്മം നൽകും. എല്ലാ ദിക്കുകളിൽ നിന്നും കാവിലേക്കു താലങ്ങളുടെ പ്രവാഹം. സമാപനമായി നാട്ടുകുരുതി. അതു കഴിഞ്ഞാൽ മഷിയിട്ടു നോക്കിയാൽപ്പോലും നാട്ടിൽ അസുഖം കണികാണാൻ കഴിയുകയില്ല. അഥവാ ആർക്കെങ്കിലും അസുഖം ബാക്കി നിൽക്കുന്നെങ്കിൽ അത് അവർ അവിശ്വാസികളായതുകൊണ്ടു.

വാളും ചിലമ്പുമെടുത്താൽ വടക്കേടത്തു കുഞ്ഞിരാമൻനായർ സാക്ഷാൽ ഭഗവതി തന്നെ. പുച്ഛിച്ചവർക്ക് കണക്കിനു കിട്ടി. കമ്പോളത്തിലെ ക്രിസ്ത്യാനികളുടെ മുഷ്ക്കുടക്കിയത് കാവിൽ ഭഗവതി.

"എടോ കുഞ്ഞിരാമന്നായരേ" നടപ്പുദീനം പൊട്ടിപ്പുറപ്പെട്ടപ്പോൾ ഊരുചുററാനിറങ്ങിയ വെളിച്ചപ്പാടിനെ കമ്പോളത്തിൽവച്ച് ചില മുഷ്കന്മാർ തടഞ്ഞുവത്രെ. "ആ വാളിങ്ങു താ, ഞങ്ങടെ ചാളവെട്ടണ കത്തീന്റെ മൂർച്ച പോയി."

ദിഗന്തങ്ങൾ പൊട്ടുമാറ് മൂന്ന് അട്ടഹാസങ്ങൾ. ഓരോ അട്ടഹാസത്തോടൊപ്പവും നെല്ലും അരിയും പൂവും വാരി ഏറ്. വെളിച്ചപ്പാട് ഉറഞ്ഞുതുള്ളി. അന്തരീക്ഷത്തിൽ വാൾ ചുഴററി. പരിഹാസത്തിന്റെ പൊട്ടിച്ചിരികൾ വിഗണിച്ച് നേരേ ഒരു പോക്ക്.

പിന്നീട് കമ്പോളക്കാരുടെ പാടു കണ്ടവർ ആരുമില്ല, അമ്മ ശരിയായൊന്നു വിളയാടി. പള്ളി സെമിത്തേരി ശവം കൊണ്ടു നിറഞ്ഞു. കുഴിവെട്ടുകാർക്ക് രാപ്പകൽ ജോലി.

വടക്കേടത്തു കുഞ്ഞിരാമൻ നായരെ കമ്പോളക്കാർ തിരിച്ചറിഞ്ഞത് അപ്പോൾ. കുഞ്ഞിരാമൻനായരെന്നാൽ കാവിൽ ഭഗവതി.

ഓട്ടമായി. ദേവിയുടെ നടയ്ക്കൽ വച്ചു തന്നെ പ്രശ്നം.

പ്രായശ്ചിത്തമായി സ്വർണ്ണത്തിന്റെ ഒരു വാൾ. നൂറെറാന്നുമുഴം വീരാളിപ്പട്ട്. നൂറെറാന്നു പുത്തനും.

എല്ലാം നടയ്ക്കൽവച്ച് സമസ്താപരാധം പറഞ്ഞു. അപ്പോൾ വെളിച്ചപ്പാട് ഇളകിത്തുള്ളി. വാളും ചിലമ്പുമായി ഒരു കുതി. ആ ഓട്ടം നിറുത്തിയത് കമ്പോളത്തിൽച്ചെന്ന്. മൂന്ന് ഘോരാട്ടഹാസങ്ങൾ. വാളിന്റെ വായ്ത്തലകൊണ്ട് സ്വന്തം തലയിൽ ആഞ്ഞുവെട്ടി. എന്നിട്ടും ഒരു തുള്ളി ചോര പൊടിയാത്തതിൽ അദ്ഭുതംപൂണ്ടു കമ്പോളക്കാർ. ദേവിയുടെ ശക്തി അവർ നേരിൽ കണ്ടറിഞ്ഞു.

നെല്ലും അരിയും പൂവുംവാരി ഏറ്.

(ശേഷം 40-ാം പേജിൽ)



# ചേട്ടന്റെ നിഴലിൽ

ലീലാ ദാമോദരമേനോൻ

## മുപ്പത്തിമൂന്ന്

പ്രതിനിധിസമ്മേളനങ്ങൾ കഴിഞ്ഞ് ശിക്ഷണം ലഭിച്ച വമ്പിച്ച സംഘം സേവാദൾ വോളണ്ടിയർമാരും കേരളത്തിന്റെ നാനാഭാഗത്തുനിന്നുമെത്തിയ പ്രവർത്തക പ്രവാഹവും അടങ്ങിയ ഒരു ഗംഭീര റാലിയും പൊതുയോഗവും നടന്നു. ഇത്ര വലിയ ഒരു ജനസഞ്ചയത്തെക്കണ്ട് സന്തുഷ്ടനായ പണ്ഡിറ്റ്ജി ഉദ്ഘാടന പ്രസംഗത്തിൽ പറഞ്ഞു: “ഇവിടത്തെ പ്രവർത്തകരുടെ ആവേശം എന്നിൽ ഹർഷവും ഉന്മേഷവും വളർത്തുന്നു. കോൺഗ്രസ്സിനു കഷ്ടകാലം ബാധിച്ചുവെന്നു പറഞ്ഞു വിഷാദിക്കുന്നവർ ഈ രംഗം കാണട്ടെ!”

സമാപന യോഗത്തിനു മുൻപുനടന്ന വിവിധ യോഗങ്ങളിൽ പണ്ഡിറ്റ്ജിക്കു പുറമേ, കോൺഗ്രസ് പ്രസിഡന്റ് യു. എൻ. ധേബറും, ഇന്ദിരാഗാന്ധിയും, വി. കെ. കൃഷ്ണമേനോനും, ഡോക്ടർ കെസ്കറും, കർണ്ണാടകത്തിലെയും തമിഴ്നാടിലെയും മന്ത്രിമാരും നേതാക്കളും സംബന്ധിച്ചിരുന്നു. വനിതാ സമ്മേളനം ഉദ്ഘാടനം ചെയ്ത ഇന്ദിരാഗാന്ധി ഖാദിമുണ്ടും മേൽമുണ്ടും ധരിച്ച് മലയാളി വനിതയുടെ വേഷത്തിൽ എത്തിയതു കാണികളെ സന്തുഷ്ടരാക്കി.

അന്നത്തെ കേരളത്തിന്റെ രാഷ്ട്രീയ പശ്ചാത്തലത്തിൽ ആ സംസ്ഥാനസമ്മേളനം ഒരു പ്രധാന നാഴികക്കല്ലായിരുന്നു.

പൊതുയോഗം കഴിഞ്ഞ് അന്നു രാത്രി തന്നെ സ്പെഷ്യൽ ട്രെയിനിൽ കൊച്ചിയിലേക്കു പോയി, പിറേറന്നു കാലത്തു ഡെൽഹിയിലേക്കു തിരിക്കാനായിരുന്നു പണ്ഡിറ്റ്ജിക്കു പരിപാടി.

“ദാമോദരൻ എന്നെ യാത്ര അയയ്ക്കാൻ വരുന്നുണ്ടോ?”

“വരുന്നുണ്ട് സാർ.”

സംഘടനാ പ്രവർത്തനത്തിന് ഒരു രൂപരേഖയുണ്ടാക്കാൻ കെ. പി. സി. സി. എക്സിക്യൂട്ടീവ് വീണ്ടും കൂടുവാനാണ് തീർച്ചയാക്കിയത്. അതുകൊണ്ട് കൊച്ചിക്കു പോകാൻ ചേട്ടൻ ഉദ്ദേശിച്ചിരുന്നില്ല. പണ്ഡിറ്റ്ജി ചോദിച്ചപ്പോൾ പോകാമെന്നു നിശ്ചയിച്ചതാണ്.

“ഇവിടെനിന്നു കൊച്ചിക്ക് എത്ര ദൂരമുണ്ട്. എങ്ങനെയാണ് വരുക?”

“ഏകദേശം 200 മൈൽ ദൂരമുണ്ടാകും. കാറിൽ അവിടെ എത്താം.”

“ഇത്രയും ദൂരം കാറിൽ രാത്രി സമയത്തു സഞ്ചരിക്കാനാണോ ഭാവം? വേണ്ട. എന്റെ കൂടെ ട്രെയിനിൽ വന്നാൽ മതി.”

സഹപ്രവർത്തകരുടെ സൗകര്യങ്ങളെപ്പററിയുള്ള ഉൽക്കണ്ഠ പണ്ഡിറ്റ്ജിയുടെ സ്വഭാവ വിശേഷമായിരുന്നു.

കുറച്ചു കഴിഞ്ഞപ്പോൾ മിലിട്ടറി സിക്രട്ടറി ഞങ്ങളുടെ സ്യൂട്ട്കേസുകൾ വേണമെന്ന് ആവശ്യപ്പെട്ടു.

“മിസ്റ്റർ ആൻഡ് മിസിസ് ദാമോദരമേനോന് ഒരു ‘കൂപ്പെ’ തയ്യാറാക്കിയിട്ടുണ്ട്.” അപ്പോഴാണ് ഞാൻ ഈ വിവരം അറിയുന്നത്.

ഞങ്ങളുടെകൂടെ മക്കളും റാലി കാണാൻ എത്തിയിരുന്നു. പെട്ടികൾ ഒരിടത്ത്, കുട്ടികൾ എന്റെ സ്നേഹിത പാറുക്കുട്ടിയുടെകൂടെ വേറൊരിടത്ത്. അവരെ തിരികെ കോഴിക്കോട്ടേക്ക് അയയ്ക്കാൻ ഏർപ്പാടുചെയ്യുകയും പെട്ടികൾ താമസസ്ഥലത്തുനിന്ന് എടുക്കുകയും വേണം. ഞാൻ അതിനു ഒരുങ്ങി.

എല്ലാ റോഡുകളിലും തിങ്ങിവിങ്ങി ആൾക്കൂട്ടമുണ്ടായിരുന്നതുകൊണ്ട് കാറിന് അരിച്ചരിച്ചു മാത്രമേ മുന്നോട്ടു പോകാൻ സാധിച്ചുള്ളു. അതുകൊണ്ട് ഞാൻ ഗസ്റ്റ് ഹൗസിലെത്താൻ താമസിച്ചുപോയി. (കെ. പി. സി. സി. എക്സിക്യൂട്ടിവിനെ പണ്ഡിറ്റ്ജി ആ രാത്രി ഊണിനു ക്ഷണിച്ചിരുന്നു. പാർലമെന്ററി പാർട്ടി ലീഡർ എന്ന നിലയിൽ ഞാനും എക്സിക്യൂട്ടിവിൽ ഒരംഗമായിരുന്നു. ഞാൻ എത്തിയപ്പോഴേക്ക് ഡിന്നർ അവസാനിച്ചു. പണ്ഡിറ്റ്ജി കാറിൽക്കയറാൻ തയ്യാറായി പുറത്തേക്കു എത്തിയിരുന്നു. എന്നെക്കാണാതെ അസ്വസ്ഥനായിരുന്ന ചേട്ടൻ കണ്ടയുടനെ കാറിൽ നിന്നിറങ്ങാതെ മോട്ടോർകേഡിനെ അനുഗമിക്കാൻ ആംഗ്യം കാണിച്ചു. അതുകണ്ട പണ്ഡിറ്റ്ജി തീരെ അപ്രതീക്ഷിതമായി എന്നെ വിളിച്ചു: “ലീല ഭക്ഷണം കഴിച്ചോ?

“സാരമില്ല, സർ.”

“എന്തു സാരമില്ല. ഇവിടെ വരൂ. നടക്കൂ.”

എന്നെ ഊണുമുറിയിലേക്കു മാർച്ചുചെയ്യിച്ചു. ഉടനെ ഭക്ഷണം വിളമ്പാൻ പണ്ഡിറ്റ്ജി ആവശ്യപ്പെട്ടു. അടുത്ത് കസേരയിൽ ഇരുപ്പുറപ്പിച്ചു. മററു പലരും മേശയുടെയും പണ്ഡിറ്റ്ജിയുടെയും ചുററും നിരന്നു.

എങ്ങനെയാണ് അന്ന് ഭക്ഷണം തൊണ്ടയിലൂടെ ഇറങ്ങിയതെന്ന് എനിക്കറിയില്ല. അത്രയും എന്നെ വിഷമിപ്പിച്ച ഒരവസരം ഉണ്ടായിട്ടില്ല.

ഭക്ഷണം കഴിച്ചു എന്നു വരുത്തി ഞാൻ എഴുന്നേററു. എല്ലാവരും റെയിൽവേസ്റ്റേഷനിലേക്കു പുറപ്പെട്ടു. ഇന്നും ആ സംഭവം എന്റെ മനസ്സിൽ തെളിഞ്ഞുനില്ക്കുന്നു. താൻ ഊണിനു ക്ഷണിച്ച ഏററവും എളിയ വ്യക്തിപോലും ഭക്ഷണം കഴിക്കാതെ പോകുന്നതു ശരിയല്ല എന്നു പണ്ഡിറ്റ്ജി വിചാരിച്ചതാകാം. സാമൂഹ്യമര്യാദകളുടെയും പെരുമാററച്ചട്ടങ്ങളുടെയും തറവാടിത്തത്തിന്റെയും ഉറവിടമായ പണ്ഡിറ്റ്ജിയുടെ മഹാമനസ്കതയുടെ മുൻപിൽ തലകുനിക്കാതെ നിർവ്വാഹമില്ല. അത്ര വലിയ ഒരാൾക്ക് നിസ്സാരകാര്യങ്ങളിൽ ഇത്ര ശ്രദ്ധയോ?

വിമാനത്തിൽ കയറുന്നതിനു മുമ്പ് പണ്ഡിറ്റ്ജി ചേട്ടനോടു ചോദിച്ചു: “ഇന്ദുവിന്റെ കൂടെ ആരാണ് പോകുന്നത്?” നിർണ്ണായകമായ ദേവികുളം തിരഞ്ഞെടുപ്പ് ആസന്നമായിരുന്ന അവസരമാണ്. ഇന്ദിരാഗാന്ധി തിരികെപ്പോകുന്നതിനുമുമ്പ് അവിടെ ഒരു പര്യടനം തീർച്ചയാക്കിയിരുന്നു. കെ. പി. സി. സി. എക്സിക്യൂട്ടിവ് യോഗത്തിൽ പങ്കെടുക്കാൻ ചേട്ടൻ കണ്ണൂർക്കുതന്നെ മടങ്ങുകയാണ്.

“ലീല കൂടെയുണ്ടാകും.”

“നല്ലതു.”

പണ്ഡിറ്റ്ജി അങ്ങനെ ചോദിച്ചതു വല്ല അട്ടിമറി പ്രവർത്തനവുമുണ്ടായേക്കാമെന്ന് അറിവുകിട്ടിയതുകൊണ്ടായിരിക്കാമോ അതോ സാധാരണനിലയിൽ അന്വേഷിച്ചതാണോ എന്നു ചേട്ടനു സംശയമായി. വളരെ ജാഗ്രതയായി ഇന്ദിരാഗാന്ധിയോടൊപ്പം സദാസമയവും ഉണ്ടായിരിക്കണമെന്നും യാതൊരു പ്രയാസവും അവർക്കുണ്ടാകാതെ നോക്കണമെന്നും എന്നോട് ചേട്ടൻ പ്രത്യേകം നിർദ്ദേശിച്ചു.

ആ യാത്ര അനുഭവപൂർണ്ണമായിരുന്നു. ഗാട്ട്റോഡിൽ കയററത്തോടൊപ്പം മഴ നല്ലവണ്ണം പെയ്യാൻ തുടങ്ങി. വഴിവക്കിലും യോഗസ്ഥലങ്ങളിലും ധാരാളം ആളുകൾ മഴയത്ത് നനഞ്ഞു വിറച്ചു നിന്നുകൊണ്ടുതന്നെ ഇന്ദിരാഗാന്ധിയുടെ

പ്രസംഗം കേട്ടു. കുടയുടെ കീഴിൽ നിൽക്കാൻ ഇന്ദിരാഗാന്ധി സമ്മതിച്ചില്ല. "എല്ലാവരും നനയുമ്പോൾ ഞാൻ മാത്രം കുട ഉപയോഗിക്കുന്നില്ല. എനിക്ക് മഴ കൊണ്ട് പരിചയമുണ്ട്. എന്റെ അച്ഛൻ ഞങ്ങളെ മഴയത്തു നടക്കാൻ കുട്ടിക്കാലം മുതല്ക്കുതന്നെ പഠിപ്പിച്ചിട്ടുണ്ട്. യാതൊരു അസുഖവും വരില്ല." പരിപാടികൾ എല്ലാം തടസ്സമില്ലാതെ മുന്നോട്ടുപോയി. തിരിച്ചു വരുന്ന അവസരത്തിലാണ് ചില്ലറ വിഷമമുണ്ടായത്. ഒരു തിരിവിൽ റോഡിനു കുറുകെ, വലിയ കല്ലുകൾ നിരത്തിവച്ചിരുന്നു. ഞങ്ങളുടെ വണ്ടി പെട്ടെന്നു നിറുത്തി. കൂടെവന്നിരുന്ന ജീപ്പും അപ്പോഴേക്ക് ഒപ്പമെത്തി. ഞങ്ങൾ ഇന്ദിരാഗാന്ധിയുടെ ചുററും സ്ഥാനമുറപ്പിച്ചു. ആ സ്ഥലത്തു നിന്ന് കുറച്ചു താഴെനിന്നിരുന്ന കുറേ ആളുകൾ ഓടിഎത്തി. അവർ കല്ലുകൾ വച്ചതുകണ്ടിരുന്നില്ല. മാർഗ്ഗതടസ്സം ഉടനേ മാററി. അവിടെക്കൂടിയ ആൾക്കൂട്ടത്തോട് ഇന്ദിരാഗാന്ധി സ്വല്പനേരം പ്രസംഗിച്ചു. അവർക്ക് യാതൊരു കുലുക്കവുമുണ്ടായില്ല. യാത്രയിൽ അത്രയും പ്രയാസമേ ഉണ്ടായിരുന്നുള്ളൂ. എങ്കിലും വിമാനത്തിൽ അവർ സൗമ്യമായി കയറുന്നതുവരെ എന്റെ ഹൃദയം വേഗത്തിൽ മിടിച്ചിരുന്നു.

ദേവികുളം തിരഞ്ഞെടുപ്പ് ജയിക്കുന്നതു് കേരള സർക്കാരിന്റെ ഒരു ജീവന്മരണ പ്രശ്നമായിരുന്നതുകൊണ്ട് ഭരണകക്ഷി അവിടെ ശക്തമായ തിരഞ്ഞെടുപ്പു സന്നാഹങ്ങൾ തുടങ്ങി. കോൺഗ്രസ് സ്വന്തം നിലയുറപ്പിച്ച് പ്രവത്തനം ആരംഭിച്ചു. ചേട്ടൻ മൂന്നാറിൽ താമസമാക്കി. പകൽ മുഴുവൻ പ്രവത്തകയോഗങ്ങളിലും രാത്രി വളരെയാകുന്നതുവരെ പൊതുയോഗങ്ങളിലും സംബന്ധിച്ചു. കേരളത്തിലെ കോൺഗ്രസ് നേതാക്കൾ നിയോജകമണ്ഡലത്തിന്റെ പല ഭാഗങ്ങളിലായി ചുമതലയേററു.

കുറെ വനിതാപ്രവർത്തകരോടൊപ്പം ഞാനും തോട്ടം തൊഴിലാളികളുടെ വീടുകൾ കയറിയിറങ്ങി. തൊഴിലാളികളിൽ അധികംപേരും തമിഴ് സംസാരിക്കുന്നവരായിരുന്നു. അവരുമായി നേരാംവണ്ണം ആശയവിനിമയം ചെയ്യാൻ കഴിഞ്ഞില്ലെങ്കിലും ഒരു കാര്യം എനിക്കു മനസ്സിലായി. അവരുടെ സ്ഥിതി വളരെ മോശമായിരുന്നു. പാഡികളിലുള്ള, അന്യോന്യം ബന്ധപ്പെട്ട കൊച്ചുമുറികളിൽ റേഡിയോ കണ്ടേക്കാം, സോഫാ കം-ബെഡ് ഉണ്ടായിരിക്കാം. പക്ഷേ, മൂട്ടയുടെ ചോരപ്പൊട്ടുകൾകൊണ്ട് അവരുടെ ചുമരുകൾ നിറഞ്ഞിരുന്നു. കൊതുകുകളുടെ ശല്യം പറയേണ്ടതില്ല. പരിസരങ്ങൾ മലിനവുമായിരുന്നു. സ്ത്രീകൾക്ക് ആരോഗ്യം തീരെയുണ്ടായിരുന്നില്ല.

തോട്ടത്തിൽ പുരുഷന്മാരേക്കാൾ ജോലി സ്ത്രീകൾ ചെയ്യും. പക്ഷേ, കൂലി അവർക്ക് കുറവായിരുന്നു. മടങ്ങിയെത്തിയാൽ വീട്ടിലുള്ള സകലപണിയും കുട്ടികളുടെ ശുശ്രൂഷയും അവരുടേതാണ്. സമ്പാദ്യം മുഴുവൻ കുടുംബത്തിന്റെ പ്രാഥമികാവശ്യങ്ങൾക്കുവേണ്ടി ചെലവാക്കുകയും വേണം. പുരുഷന്മാരുടെ കൂലി എങ്ങനെ ചെലവാകുന്നു എന്ന് സാധാരണ തോതിൽ അന്വേഷിക്കേണ്ടതില്ല. സിനിമയ്ക്കു പോകുമ്പോൾകൂടി അവർ ഭാര്യമാരെ കൊണ്ടുപോവുകയില്ല.

ഈ വിഭാഗത്തിന്റെ വോട്ടുകൾ മോഹന വാഗ്ദാനങ്ങൾക്ക് അടിപ്പെട്ടാൽ അദ്ഭുതപ്പെടാനില്ല.

വർഷങ്ങൾക്കുശേഷം തോട്ടം തൊഴിലാളികൾക്ക് വേണ്ടിയുള്ള ബില്ലിന്റെ സെലക്ട് കമ്മിററിയിലും തുല്യവേതന സമ്മേളനങ്ങളിലും അഭിപ്രായപ്രകടനത്തിനു സൗകര്യം കിട്ടിയപ്പോൾ ദേവികുളത്തെ ദയനീയരംഗങ്ങൾ ഞാൻ ഓർമ്മിച്ചു. തോട്ടംതൊഴിലാളികൾക്ക് വേണ്ടി വാദിക്കാനും ഞാൻ മറന്നില്ല.

തിരഞ്ഞെടുപ്പിൽ ജയിക്കാൻ ഒരു നല്ല ശ്രമം നടത്തി. പക്ഷേ, തോൽക്കുകയാണുണ്ടായത്. ഫലം പ്രഖ്യാപിച്ച ഉടനേ പണ്ഡിററ്ജിക്കും കോൺഗ്രസ് പ്രസിഡൻറിനും, കെ. പി. സി. സി. പ്രസിഡൻറ് സ്ഥാനം ചേട്ടൻ രാജിവച്ചുകൊണ്ട് എഴുതി. പണ്ഡിററ്ജിയുടെ മറുപടി ഉടൻ എത്തി. "ഈ തോൽവിയുടെ അപരാധം നിങ്ങൾ ഏറെറടുക്കേണ്ട ആവശ്യമില്ല. കേരളത്തിലെ കോൺഗ്രസ് പ്രവത്തനം ഒന്നാംതരമായി നിങ്ങൾ സംഘടിപ്പിച്ചിട്ടുണ്ട്. അതു ഞങ്ങൾ അംഗീകരിച്ചുകഴിഞ്ഞു. ഈ അവസരത്തിൽ നിങ്ങൾ രാജിവയ്ക്കുന്നതു ഖേദകരമാണ്. ഭാവിവിജയത്തിനുവേണ്ടി ഈ തോൽവി അതിന്റേതായ മുഖവിലയ്ക്ക് എടുക്കുക.

ഈ പരാജയത്തിന്റെ ഉത്തരവാദിത്വം നമ്മുടെ കൈയിലല്ല എന്ന് ഇതിനകം മനസ്സിലായിക്കാണുമല്ലോ?"

കോൺഗ്രസ് പ്രസിഡൻറും അതേ നിലപാടാണ് എടുത്തത്. ചേട്ടൻ രാജി പിൻവലിച്ചു.

ഇതിനിടയിൽ ഒരു പ്രേമവിവാഹം ഞങ്ങൾ പ്രോത്സാഹിപ്പിച്ചു. സാദിക്ക് ആലി ഡെൽഹിയിൽ ഞങ്ങളുടെ വീട്ടിൽ താമസിച്ചിരുന്നുവെന്നു പറഞ്ഞല്ലൊ. അദ്ദേഹവും സർ. ജെ. പി. ശ്രീവാസ്തവയുടെ മരുമകൾ ശാന്തിയും വളരെക്കാലമായി പ്രേമബദ്ധരായിരുന്നു. ശാന്തിയുടെ അച്ഛൻ മരിക്കുന്നതുവരെ ആ വിവാഹത്തിനു അനുവാദം നൽകുകയില്ല എന്ന് ശാഠ്യം പിടിച്ചിരുന്നു. അദ്ദേഹം മരിച്ചപ്പോൾ അവർ കല്യാണം കഴിക്കാൻ തീർച്ചയാക്കി. സ്പെഷ്യൽ മാരിയേജ് നിയമപ്രകാരം നിശ്ചയം അറിയിച്ചു. കുറച്ചു കഴിഞ്ഞാലേ ചടങ്ങു നടത്താൻ പററൂ. അതിനിടയിൽ ഡെൽഹിയിലെ സാമുദായികാന്തരീക്ഷം പ്രക്ഷുബ്ധമായി. തറവാട്ടിൽ പിറന്ന ഒരു പെൺകുട്ടി മുസ്ലീമിനെ വിവാഹം ചെയ്യുകയോ? ഒരിക്കലും അനുവദിക്കുകയില്ല എന്ന് പിടിവാശിപിടിച്ച് എന്തിനും തയ്യാറായ കുറേപ്പേർ എത്തി.

ചേട്ടൻ എന്തോ ആവശ്യത്തിന് അന്നു ഡെൽഹിയിലെത്തിയിരുന്നു. പണ്ഡിററ്ജി ചോദിച്ചു.

"സാദിക്കിനെ എന്തുചെയ്യും? എങ്ങനെ രക്ഷിക്കും?"

ചേട്ടൻ മറുപടി നൽകി.

"സാദിക്ക് കേരളത്തിൽ വരട്ടെ. കാത്തിരിക്കേണ്ട സമയം തീരുന്നതുവരെ അവിടെ താമസിക്കാം."

അങ്ങനെ സാദിക്ക് ആലി ഒററപ്പാലത്തെത്തി. തിരഞ്ഞെടുപ്പിന്റെ തിരക്കിൽ ഞങ്ങൾ രണ്ടുപേരും അവിടെയുണ്ടായില്ല. ഹരിയും ഉഷയുമായിരുന്നു സാദിക്ക് ആലിയുടെ ആതിഥേയർ.

(തുടരും)



ദാമോദരമേനോനും ഭാര്യയും
സാദിക്കാലി (വലത്തേ അററം) യോടൊപ്പം

# ഒരു നാടകട്രൂപ്പിന്റെ അനുഭവങ്ങൾ

**കോഴിക്കോടൻ**

പ്രമേയത്തിന്റെ നൂതനത്വം, ആവിഷ്കരണത്തിലെ ലാളിത്യം ഇവകൊണ്ട് സുന്ദരവും സുശക്തവുമാണ്, കരോലിനാ ഫിലിംസിനുവേണ്ടി. കെ. ജി. ജോർജ്ജ് ഈസ്റ്റ്മാൻ കളറിൽ രചിച്ച യവനിക. മേള, കോലങ്ങൾ തുടങ്ങിയ ജോർജ്ജിന്റെ നല്ല ചിത്രങ്ങൾ പ്രദർശനവിജയം നേടുകയുണ്ടായില്ല. എന്നാലിക്കുറി അങ്ങോർ മാർക്കടിക്കുകയല്ല, മാർക്കറ്റ് പിടിച്ചടക്കുകയും ചെയ്തിരിക്കുന്നു. കയറിയും ഇറങ്ങിയും വീണ്ടും കയറിയുമാണു ജോർജ്ജിന്റെ കീർത്തിയുടെ ഗ്രാഫ് സഞ്ചരിക്കുന്നത്. കേന്ദ്ര–സംസ്ഥാന അവാർഡുകൾ നേടിയെടുത്ത അദ്ദേഹത്തിന്റെ ആദ്യ ചിത്രമായ സ്വപ്നാടനത്തിനുശേഷം ഗതി കീഴ്പ്പോട്ടായിരുന്നു. ഉൾക്കടൽ വലിയ വിജയം നേടിയെങ്കിലും, മേളയും കോലങ്ങളും അങ്ങോരെ പരിക്ഷീണനാക്കി.

എന്തായാലും തികച്ചും വ്യത്യസ്തമാണ് യവനിക അനാവരണം ചെയ്യുന്ന ഉൽക്കണ്ഠനിറഞ്ഞ നിമിഷങ്ങൾ—അല്പ മണിക്കൂറുകൾ. കാഴ്ചക്കാരെ ഇങ്ങനെ ഇത്രയും വൃത്തിയായി വിനോദിപ്പിക്കുകയും രോമാഞ്ചം കൊള്ളിക്കുകയും ചെയ്ത മറ്റൊരു ചിത്രം ഈ അടുത്ത കാലത്തൊന്നും മലയാളത്തിലിറങ്ങിയിട്ടില്ല. ചിന്തോന്മേഷിയായ ആഖ്യാനംകൊണ്ടും നിരർഗ്ഗളഗതികൊണ്ടും ആവേശം നിറച്ചടിച്ച ആവിഷ്കാരരീതികൊണ്ടും കുറോസവയുടേയും ഹിച്ച്കോക്കിന്റേയും പടം കാണുന്ന അനുഭവത്തിന് സമാനമായ അനുഭവമാണ് ഈ കുറ്റാന്വേഷണചിത്രം നമ്മിലുളവാക്കുന്നത്. യവനികയിൽ ചിത്രപ്പെടുത്തിയിരിക്കുന്നത് ഒരു നാടകമോ നാടകഗ്രൂപ്പിന്റെ വിമ്മിഷ്ടങ്ങളോ മാത്രമല്ല. നാടകാഭിനയവും അവതരണവും മുതൽ നടീനടന്മാർക്കിടയിൽ നടക്കുന്ന ചെറുതും വലുതുമായ സംഭവങ്ങൾവരെ ഇതിലുൾപ്പെടുന്നു. എങ്കിലും നാടകത്തിനു ദിവസങ്ങളായി എത്തിച്ചേരാതിരുന്ന, തിരഞ്ഞിട്ടും അന്വേഷിച്ചിട്ടും കാണാനില്ലാത്ത തബലിസ്റ്റ് അയ്യപ്പനേക്കുറിച്ചു, പൊലീസ് നടത്താനിടയായ വിദഗ്ധാന്വേഷണമാണ്, ചിത്രത്തിൽ നിറഞ്ഞുതുളുമ്പിനിൽക്കുന്നത്.

## തബലിസ്റ്റ് അയ്യപ്പൻ

ചിത്രം തുടങ്ങുന്നതുതന്നെ തബലിസ്റ്റ് അയ്യപ്പനെ കാണാനില്ലെന്നുള്ള പരാതിയോടെയാണ്. ഭാവനാ തിയേറ്റേഴ്സ് അതിന്റെ പതിനൊന്നാമത്തെ 'കറുപ്പും വെളുപ്പും' എന്ന നാടകം എവിടെയോ കളിക്കാൻ പുറപ്പാടു കൂട്ടുന്നു. ബസ്സും ഡ്രൈവറും കളിക്കാരും റെഡി. അയ്യപ്പൻ മാത്രമില്ല. നാടകത്തിന്റെ അനൗൺസ്മെന്റ് കഴിയുമ്പോഴേക്ക് അയാൾ വന്നെത്തുമെന്ന് സംഘാടകർ ആശിച്ചു, പക്ഷേ, വന്നില്ല. നാടകങ്ങൾ, അയ്യപ്പനില്ലാതെ അരങ്ങേറേണ്ടിവന്നു. പ്രധാനനടി രോഹിണിയുടെ വിമ്മിഷ്ടം ഇത്രയെന്ന് പറയാൻ വയ്യ. പുള്ളിക്കാരന്റെ ഏറ്റവും പുതിയ പ്രേമഭാജനം അവളാണല്ലോ.

വക്കച്ചൻ സംഗതി പൊലീസിൽ റിപ്പോർട്ടു ചെയ്തു. റിപ്പോർട്ട് ചെയ്തില്ലെങ്കിലും, തരക്കേടുണ്ട്. പൊലീസ്ഓഫീസർ ജേക്കബ് നടത്തുന്ന അന്വേഷണത്തിൽ വിസ്തരിക്കപ്പെട്ട പ്രൊപ്രൈറ്ററുടേയും മാനേജരുടേയും നടീനടന്മാരുടേയും അയ്യപ്പന്റെ ഭാര്യയുടേയും മകന്റേയും വിവരണങ്ങളിൽ മാത്രമാണ് അയ്യപ്പൻ ജീവിച്ചിരിക്കുന്നത്. നാടകത്തിൽ മുത്തശ്ശനായി വേഷമിട്ടുവരുന്ന ജഗതി ശ്രീകുമാറിനെ വിസ്തരിച്ചപ്പോൾ അയാൾ പറഞ്ഞു: "അയ്യപ്പനെ കൊന്നതാണ്" 'ആര്'? എന്ന ചോദ്യത്തിനും അയാൾക്കുത്തരമുണ്ട്: 'ദൈവം.' അയ്യപ്പന്റെ മകൻ തന്നെ അവനെ കൊന്നിട്ടുണ്ടാവും എന്ന് അയാൾക്കഭിപ്രായമുണ്ട്. എന്തായാലും അയ്യപ്പൻ തന്നെത്താൻ മരിക്കുകയോ കൊല്ലപ്പെടുകയോ ചെയ്തിരിക്കുന്നുവെന്ന് വ്യക്തം. എങ്കിൽ അതെങ്ങനെയെന്ന് കണ്ടുപിടിക്കുവാൻ ജോർജ് അവലംബിച്ച മാർഗ്ഗം ജപ്പാൻ ചിത്രമായ 'റഷോമോണി'ൽനിന്ന് ഏറെയൊന്നും ഭിന്നമല്ല. കാഴ്ചക്കാരെ ശ്വാസമടക്കിപ്പിടിച്ചിരുത്തുമാറ് വിദഗ്ധമായും ഉത്കണ്ഠയെ വളർത്തിക്കൊണ്ട് സുന്ദരമായും ജോർജിന് കഥയുടെ ചുരുൾ നിവർത്താനൊത്തത് "റഷോമോണി"ന്റെ അവതരണരീതി ഉൾക്കൊള്ളുകയും സ്വാംശീകരിക്കുകയും ചെയ്തുകൊണ്ടാണ്. ഇത് ചീത്തയാണെന്നല്ല വിവക്ഷ. കുറോസവ ഉപയോഗിച്ചതും ജോർജ് അവലംബിച്ചതുമായ തക്കിടികൾ ഒന്നുതന്നെയാണെന്നു മാത്രം.

എല്ലാവരും ചോദ്യംചെയ്യപ്പെട്ടുവെങ്കിലും കേസ്സിന്റെ തുമ്പൊന്നും കിട്ടിയില്ല. അയ്യപ്പന്റെ ഫോട്ടോ കണ്ടപ്പോൾ, പൊലീസോഫീസർക്ക് ഒരു കാര്യം ബോദ്ധ്യമായി—"നല്ലൊരു മദ്യപാനിയുടെ മുഖം, കുറ്റവാളിയുടേതും" ആണ് അയ്യപ്പന്റേതെന്ന്. ഈ വിസ്താരത്തിൽ അഭിഭാഷകനായ മമ്മൂട്ടിക്ക് തന്റെ ചോദ്യം ചെയ്യാനുള്ള കഴിവുകൾ പ്രകടിപ്പിക്കാൻ കഴിഞ്ഞു. ഡയലോഗുകൾ എഴുതിപ്പിടിപ്പിച്ച എസ്. എൽ. പുരമാണു പ്രധാനമായും അങ്ങേരുടെ സഹായത്തിനുണ്ടായിരുന്നത്. കുപ്പിച്ചില്ലുകളുടെ തിളക്കവും മൂർച്ചയുമുണ്ട് എസ്. എൽ. പുരത്തിന്റെ ഡയലോഗുകൾക്ക്. "ഇവന്റെ (വിഷ്ണുവിന്റെ) കൈയിൽ കാശു കൊടുത്തയച്ചില്ലെങ്കിൽ ആ കൂത്തച്ചിമോള്—ഇവന്റെ അമ്മ ഇങ്ങട്ടും വരും" എന്നും "രോഹിണിയെ നോട്ടമിടുന്നതാരായാലും അവന്റെ ആപ്പീസു ഞാൻ പൂട്ടും" എന്നുമുള്ള അയ്യപ്പന്റെ വാക്കുകൾ തന്നെ ഉദാഹരണം.

## അയ്യപ്പന്റെ ചിത്രം

മുഴുക്കുടിയനും നാടകം കളിക്കാൻ ചെല്ലുന്നേടത്തൊക്കെ പെണ്ണുങ്ങളുമായി ബന്ധം സ്ഥാപിക്കുന്ന പുള്ളിയുമാണ് അയ്യപ്പൻ. ഇൻസ്പെക്ടറുടെ വിസ്താരത്തിൽ, ചോദ്യങ്ങൾക്കുള്ള മറുപടികളിൽ അയ്യപ്പൻ തെളിഞ്ഞും വളർന്നും വിജൃംഭിത വ്യക്തിത്വം പൂണ്ടും വരുന്നതു കാണാനുള്ള രസം കുറച്ചൊന്നുമല്ല. അയ്യപ്പന് വാസ്തവത്തിലെന്തുപറ്റി എന്ന് കാണികളെക്കൊണ്ടുപോലും ചെവി വട്ടംപിടിപ്പിച്ചും കണ്ണു പിടർത്തിയും ശ്രദ്ധിപ്പിച്ചുകൊണ്ട് ഭാഗഭാക്കാക്കാൻ കഴിയുന്നവിധം വിരുതിയന്നതാണ് ജോർജ്ജിന്റെ തിരക്കഥയും സംവിധാനവും. ആദ്യമാദ്യം ഈ ചിത്രം കാണുമ്പോൾ നമുക്കല്പസ്വല്പം ബോറും തോന്നും. കാരണം നാടകം നാടകമായിത്തന്നെയാണ് അവതരിപ്പിക്കപ്പെട്ടിരിക്കുന്നത്. പ്രൊഫഷണൽ നാടകത്തിന്റെ അന്തരീക്ഷം ശരിക്കും കിട്ടിയിരിക്കുന്നു. സിനിമയല്ലല്ലൊ നാടകം. എങ്കിലും അയ്യപ്പനേക്കുറിച്ചുള്ള അന്വേഷണത്തിന് ചൂടുപിടിച്ചതോടെ നാടകം സിനിമയ്ക്കും അലസത ആവേശത്തിനും വഴിമാറിക്കൊടുത്തു.

അയ്യപ്പൻ ജീവിച്ചിരിപ്പില്ലെന്നുതന്നെയാണ്, ഇൻസ്പെക്ടറുടെ ഭാര്യയും അഭിപ്രായപ്പെട്ടത്. പക്ഷേ, തിരക്കഥയുടെ വേലി പൊളിച്ച്, പൊലീസോഫീസറുടെ ഭാര്യയും മകനും അകത്തു വരേണ്ടതില്ലായിരുന്നു എന്നു തോന്നി. ജേക്കബ്ബിന് രോഹിണി താമസിക്കുന്നിടത്തുനിന്ന് അധികം ദൂരെയല്ലാതെ ചാക്കിൽ കെട്ടി ചളിയിൽ പൂഴ്ത്തിയ അയ്യപ്പന്റെ ശവം കിട്ടി. തന്നെയുമല്ല, കപ്പികൊണ്ടു കുത്തിയാണയാൾ മരിച്ചതെന്നും തെളിഞ്ഞു. ചോരാ, ജെ.കെ. (ജോസഫ് കൊല്ലപ്പള്ളി) എന്നടയാളമുള്ള കൊല്ലപ്പള്ളിയുടെ താക്കോൽക്കൂട്ടവും കിട്ടി. അറസ്റ്റ് ചെയ്യപ്പെട്ട കൊല്ലപ്പള്ളി, കൊന്നത് താൻ തന്നെയാണെന്ന് സമ്മതിച്ചുവെങ്കിലും സത്യത്തിൽ കുറ്റംചെയ്തത് താൻതന്നെയാണെന്ന് നാടകം കളിക്കവേ, മനസ്സിന്റെ താളം തെറ്റിയ രോഹിണി ഏറ്റുപറഞ്ഞപ്പോൾ ഇൻസ്പെക്ടർ മാത്രമല്ല, കാഴ്ചക്കാരും ആറ്റാദിച്ചു മറിഞ്ഞു.

## പാത്രങ്ങൾക്കു പറ്റിയവർ

കഥാപാത്രങ്ങൾക്കു പറ്റിയ നടീനടന്മാരെ കണ്ടെടുത്തതിലും ജോർജ്ജ് അദ്ഭുതാവഹമാംവണ്ണം വിജയിച്ചിരിക്കുന്നു. നടനും നാടകട്രൂപ്പിന്റെ പ്രൊപ്രൈറ്ററുമായ വക്കച്ചന്റെ റോൾ തിലകന്റെ കൈയിൽ ഭദ്രമായിരുന്നു. പൊലീസിന്റെ ചോദ്യങ്ങൾക്ക് വക്കച്ചൻ നൽകുന്ന ഓരോ മറുപടിയും എത്ര അനായാസമായിട്ടാണ്. വില്ലൻ കൊല്ലപ്പള്ളിയുടെ റോൾ നൽകിയത് വേണു നാഗവള്ളിക്കായിരുന്നു. "കറുപ്പും വെളുപ്പും" എന്ന നാടകത്തിലും സിനിമയിലും അയാൾതന്നെ വില്ലൻ. പെണ്ണുങ്ങളോട് വേണ്ടിയും വേണ്ടാതെയും സംസാരിക്കുകയും അവരോടു ശൃംഗരിക്കുകയും ചെയ്യുന്നതിൽ താല്പര്യം കാണിക്കുന്ന ബാലഗോപാലൻ നെടുമുടി വേണുവല്ലാതെ മറ്റാരുമല്ല. വേഷം വേണുവിന് നല്ലപോലെ യോജിക്കുകയും ചെയ്തിരിക്കുന്നു. തബലിസ്റ്റ് അയ്യപ്പനായി ഉറഞ്ഞുതുള്ളുകയായിരുന്നു ഗോപിയുടെ അഭിനയചാതുര്യം. ഗോപിക്കുവേണ്ടി ഇനിയും അവാർഡുകൾ കാത്തിരിക്കുന്നു. കുടിയിൽ ഉഗ്രൻ, പെൺപിടിയിൽ അത്യുഗ്രൻ, തബലയടിയിൽ ഉഗ്രോദഗ്രൻ—അതായിരുന്നു ഗോപി ജീവനും ശക്തിയും പകർന്ന അയ്യപ്പൻ.

രാമചന്ദ്രബാബുവിന്റെ കാമറയുടെ കുറ്റമറ്റ ദൃശ്യസൗന്ദര്യാവബോധം യവനികയ്ക്കു കിട്ടിയിരിക്കുന്നു. എം. ബി. ശ്രീനിവാസന്റെ സംഗീതസാമർത്ഥ്യവും യവനികയ്ക്കു ലഭിച്ചു. യേശുദാസും സെൽമയും പാടിയ "ഭരതമുനിയൊരു കളംവരച്ചു" എന്ന ഒ. എൻ. വി.യുടെ രചന യവനികയ്ക്ക് പൊൻകസവ് തുന്നിപ്പിടിപ്പിച്ചിരിക്കയാണ്.

ജലജ, നെടുമുടിവേണു — യവനിക

# ചെറിയ ചെകുത്താന്മാരും വലിയ ചെകുത്താന്മാരും

(19-ാം പേജിൽ നിന്നു തുടർച്ച)

പോകുന്നത്. തണുത്ത കാറ്റ് വീശിക്കൊണ്ടിരുന്നു. നിലാവിന്റെ കൈകളിൽ രാത്രി ഒരു ശിശുവിനെപ്പോലെ. ശുദ്ധവായു ആവോളം ശ്വസിച്ചു നടന്നിരുന്ന അന്തോണി ചെകുത്താൻ പൊടുന്നനെ എന്തോ കണ്ടു യെന്ന് തൊട്ടപ്പുറത്തെ വേലിപ്പൊത്തിലേക്കു ചാടിയൊളിച്ചു. പത്രോസ് ചെകുത്താനും പിറകെ അതേ വേഗത്തിൽ ചാടി എന്താ അന്തോണീ? പത്രോസ് കിതച്ചു. നോക്കു പത്രോസേ, വീരാൻ മാപ്ല വരുന്നു. ഇടവഴിയുടെ അറ്റത്ത് വീരാൻ മാപ്ലയുടെ തല പത്രോസ് കണ്ടു. അതിനു നമുക്കെന്താ അന്തോണീ? നല്ല കഥയായി പത്രോസേ. വീരാൻ മാപ്ല ഒരറവുകാരനാണെന്ന വസ്തുത നീ മറന്നോ? ഒരാഴ്ചമുമ്പ് അയാൾ ഒരു പട്ടിയെക്കൂടി പോത്തിറച്ചിയോടൊപ്പം അറുത്തുവിറ്റതു മറന്നോ? നമ്മെക്കണ്ടാൽ മതി, ഇന്നത്തെ പോത്തിറച്ചിയിൽ നമ്മളും പെടാൻ. നമുക്ക് രണ്ടുകൊമ്പുള്ള കാര്യം നീ മറന്നോ? അന്തോണി വിറച്ചു. പത്രോസ് പുതിയ വെളിച്ചം വീണു കിട്ടിയവനെപ്പോലെ മന്ദഹസിക്കുകയാണുണ്ടായത്. എടാ അന്തോണീ, എനിക്കൊരു ബുദ്ധിതോന്നുന്നു. പറയ്. നാം ആത്മഹത്യചെയ്യാൻ തീരുമാനിച്ചുകഴിഞ്ഞവരാണല്ലോ? അതെ. എങ്ങനെയായാലും മരിക്കുകതന്നെ വേണ്ടേ? അതെ. എങ്കിൽ എന്തുകൊണ്ട് നമുക്കു വീരാൻ മാപ്ലയുടെ പോത്തിറച്ചിയിൽ ഒരംശമായിക്കൂടാ? അതിലൂടെ നാം രണ്ടു കാര്യം നേടുന്നു. ഒന്ന്, വലിയ വലിയ വീട്ടുകാർ പോത്തിറച്ചിയോടൊപ്പം ചെകുത്താനിറച്ചികൂടി അകത്താക്കും. നമ്മെ നിന്ദിച്ച അവന്മാരുടെ ആമാശയത്തിൽ ചെന്നാലുടൻ ചില ചെകുത്താൻ വേലകൾ ചെയ്ത് നമുക്ക് അവരെയല്പം ശുദ്ധീകരിക്കാം. രണ്ട്, അവരറിയാതെ അവരെക്കൊണ്ട് ചെകുത്താനിറച്ചി തീറ്റിച്ചുവെന്ന് സ്വർഗ്ഗത്തിലിരുന്നു നമ്മുടെ ആത്മാക്കൾക്കു സന്തോഷിക്കാം. ജീവിച്ചിരിക്കുമ്പോൾ നമ്മോടവർ ചെയ്ത ദ്രോഹങ്ങൾക്ക് ഇങ്ങനെയൊരു പ്രത്യുപകാരം ചെയ്ത്, ഇടതുചെവിയിലടിക്കുമ്പോൾ വലതുചെവികൂടി കാണിച്ചുകൊടുക്കണമെന്ന നമ്മുടെ ശത്രുവിന്റെ വചനം സാക്ഷാൽകരിക്കാം. എന്തു പറയുന്നു അന്തോണീ? കൊള്ളാം പത്രോസേ. എന്നാൽ തയ്യാറായിക്കോ—

അവർ ആ നിമിഷം വേലിപ്പൊത്തിൽനിന്നു വഴിയിലേക്കെടുത്തുചാടി. തലകുത്തി മറിഞ്ഞു. വീരാൻ മാപ്ല അന്നേരം അവർക്കടുത്തെത്തിയിരുന്നു. തലകുത്തിക്കളിക്കുന്ന ചെകുത്താന്മാരെക്കണ്ട് അയാൾ വിളിച്ചു ചോദിച്ചു:

"ആരെടാ അദ്?"

വീരാൻ മാപ്ലയുടെ കത്തി നിലാവിൽ മിന്നി.

"ഞങ്ങളാണേ—"

"ഞങ്ങളെന്നു പറഞ്ഞാൽ?"

"രണ്ടു ചെകുത്താന്മാരാണേ—"

"ഞാൻ മാങ്ങയെടുക്കണോ ചെകുത്താന്മാരേ?"

"ഞങ്ങൾ അപ്പണിയൊക്കെ നിറുത്തിയേ. അണ്ടിയും മാങ്ങയും ഒരേപോലെ മൂത്തതുതന്നെയാണെന്ന് ഇപ്പോ ഞങ്ങൾക്കറിയാമേ—"

"പിന്നെന്താ ചെകുത്താന്മാർ ഈ നട്ടപ്പാതിരയ്ക്ക്?"

"വീരാൻ മാപ്ലയെ കാണാൻ വരികയായിരുന്നേ. ഒരാഗ്രഹം ഞങ്ങൾക്കു സാധിപ്പിച്ചു തരണം."

"എന്താവോ അദ്?"

"ഞങ്ങളെ ഒന്നറുത്തു തരണം. എന്നിട്ട് പോത്തിറച്ചിയോടൊപ്പം വിറ്റാൽ മതി. ചെകുത്താന്മാരായതുകൊണ്ട് ഇറച്ചിക്കു തൂക്കവും രുചിയും കൂടും."

"യാ അള്ളാ, വരിൻ മക്കളേ, വരിൻ."

വീരാൻമാപ്ല മുമ്പേയും ചെകുത്താന്മാർ പിറകേയുമായി അറവുസ്ഥലം ലക്ഷ്യമാക്കി നീങ്ങി. അങ്ങനെയാണ് പിറേന്ന് നാം മനുഷ്യർ ചെകുത്താനിറച്ചി തിന്നതും, ശുദ്ധമനസ്കരായിത്തീർന്നതും, പുതിയ തിരഞ്ഞെടുപ്പിനു സന്നദ്ധരായതും, ചെകുത്താനെ തന്നെ സ്ഥാനാർത്ഥിയാക്കിയതും.

## ജീവപര്യന്തം

(33-ാം പേജിൽ നിന്ന് തുടർച്ച)

എല്ലാവർക്കും ദേശം നൽകി അനുഗ്രഹിച്ചു. വിടവാങ്ങാൻനേരത്ത് ഒരുപദേശവും:

"വന്ദിച്ചില്ലെങ്കിലും നിന്ദിക്കരുതട്ടോ. സന്തോഷായി... ഇനി ഭയപ്പെടണ്ടാട്ടോ. സമാധാനായിരുന്നോളൂട്ടോ"...

കമ്പോളക്കാരുടെശ്വാസം നേരെ വീണതപ്പോഴാ. പിന്നീടവർ ദേവിയോടുമാത്രം കളിക്കാൻ ധൈര്യപ്പെട്ടിട്ടില്ല. ഊരുചുററാനിറങ്ങുന്ന വെളിച്ചപ്പാടിന് പിക്കപായ് വിരിച്ച് സ്വീകരണം. കമ്പോളത്തിലൂടെ പോകുന്ന പാതയുടെ ഇരുവശങ്ങളിലെ വീടുകളിലും കത്തിനിൽക്കുന്ന മെഴുകുതിരികൾ.

കാവ് വലിയ മനവക. വെളിച്ചപ്പാടിനെ നിയമിക്കുന്നത് ദേവി നേരിട്ട്. വലിയ മനയ്ക്കലെ വലിയ തിരുമേനിയോ സർക്കാരോ അല്ല.

മുൻ വെളിച്ചപ്പാടിന്റെ മരണാനന്തരം അനേകമാസങ്ങൾ കാത്തിരുന്നു. പക്ഷേ, ദേവിക്ക് ഒരു ധൃതിയും കണ്ടില്ല. ഇനി വെളിച്ചപ്പാട് വേണ്ടെന്നാണോ അമ്മയുടെ തീർപ്പ്?

കാക്കി ഉടുപ്പിട്ട വടക്കേടത്ത് കുഞ്ഞിരാമൻ നായർ ട്രഷറിയിൽ ഗാർഡ് ഡ്യൂട്ടിയിൽ ഒന്ന് മയങ്ങിപ്പോയോ എന്നു സംശയം. ഒരട്ടഹാസത്തോടെ ഞെട്ടിയുണർന്നു. തോക്ക വലിച്ചെറിഞ്ഞ് ഒരോട്ടം. പിന്നീട് നിന്നത് പത്തുനാഴിക അകലെയുള്ള വലിയ മനയ്ക്കൽച്ചെന്ന്. കണിയാമ്പുഴയും നെടുങ്ങാപ്പുഴയും നീന്തിക്കടന്ന്.

ചെന്നപാട് വലിയ തിരുമേനിയോടു കല്പിച്ചു:

"കൊണ്ടുവാ എന്റെ വാളും ചിലമ്പും."

ഭവ്യതയോടെ വലിയ തിരുമേനി ഉണർത്തിച്ചു.

"അപ്പോൾ പരീക്ഷ?"

അതിനു മറുപടി അട്ടഹാസം. കൈത്തലങ്ങൾ കൂട്ടിത്തിരുമ്മി വലിയ തിരുമേനിയുടെ നേരെനീട്ടി.

വലിയ തിരുമേനി നോക്കി. കണ്ടു തൃപ്തിയായി.

വലതു കൈയുടെ വെള്ളയിൽ വസൂരിയുടെ മൂന്നു പോളൻ!

വീണ്ടും അട്ടഹാസം. വലിയ തിരുമേനി കൊടുത്ത ഭസ്മം കയ്യിലിട്ടുതിരുമ്മിയപ്പോൾ പോളൻ മൂന്നും മാഞ്ഞു.

തിരുമേനി നൽകിയ വാളും ചിലമ്പുമായി കാവിലേക്കോടി. വലിയ തിരുമേനി ഉൾപ്പെടെ ഒരു പുരുഷാരം പിറകെ.

ഗ്രാമം ഉണർന്നു. നിമിഷങ്ങൾക്കുള്ളിൽ കാവൊരു ജനസമുദ്രം.

വെളിച്ചപ്പാട് വാളുകൊണ്ട് അനേകതവണ തലയിൽവെട്ടി. കാവിനു് ഏഴു വലംവച്ച് കളത്തിൽ ചെന്നപാടി. അവിടെ നിന്ന് കയറിവന്ന് നാമങ്ങൾ ചൊല്ലി തൊഴുകൈകളുമായി കാത്തുനിൽക്കുന്ന ഭക്തജനങ്ങളോടായി അരുളിച്ചെയ്തു...

"ഉണ്ണികള് ഉണ്ണികള് സമാധാനായിരിക്കു്. ഉണ്ണികൾക്കു് ഞാനുണ്ടു് ഞാൻ!"

എന്നും കുന്നും ഗ്രാമത്തെ കാത്തുരക്ഷിക്കുന്ന ദേവി.

(തുടരും)
























# നിങ്ങളുടെ വീട്ടിൽ ഒരു ഡോക്ടർ

ഡോ: ജി. വേലായുധൻ എം. ഡി.

## മി. കെ. ആർ.—അബുദാബി

**ചോദ്യം:**

30 വയസ്സ് പ്രായമുള്ള ഞാൻ ഒരു കുട്ടിയുടെ പിതാവാണ്. ഭാര്യയ്ക്ക് 25 വയസ്സ്. രണ്ടു മാസംമുമ്പ് ഭാര്യ വീണ്ടും ഗർഭിണിയായി. ഭാര്യയുടെ ആരോഗ്യം വളരെ മോശമായതിനാൽ ഡോക്ടർ ഡി ആൻഡ് സി ചെയ്യാൻ നിർബ്ബന്ധിക്കുകയും അതു ചെയ്യുകയുമുണ്ടായി. അതിനുശേഷം ചെറിയ തോതിൽ വെള്ളപോകുന്നുണ്ട്. ഡി ആൻഡ് സി ചെയ്തതിനുശേഷം മെൻസസ് എപ്പോൾ ഉണ്ടാകും? വീണ്ടും ഗർഭം ധരിക്കുകയില്ലേ?

**ഉത്തരം:**

ആരോഗ്യം മോശമാകുന്നതിനായി ഡി ആൻഡ് സി ചെയ്യുകയില്ല. അനാരോഗ്യത്തിന്, ഗർഭാശയസംബന്ധമായി എന്തെങ്കിലും മൂലകാരണം ഉണ്ടായിരുന്നതുകൊണ്ടോ, അല്ലെങ്കിൽ ഉണ്ടെന്ന സംശയം ഉള്ളതുകൊണ്ടോ ആയിരിക്കണം ഡി ആൻഡ് സി ചെയ്യാൻ ഡോക്ടർ ഉപദേശിച്ചത്. ഡി ആൻഡ് സി ചെയ്തതുകൊണ്ടു വെള്ളപോക്കുണ്ടാകാനും കാരണമില്ല. സാധാരണമായി തന്നെ സ്ത്രീകൾക്ക് വെള്ളനിറത്തിലുള്ള ഒരു ദ്രാവകം ഗർഭാശയത്തിലുണ്ടാകുന്നുണ്ട്. ഇപ്പോൾ അനുഭവപ്പെടുന്ന വെള്ളപോക്കു രോഗകാരണമാണോ എന്നു വൈദ്യപരിശോധനനടത്തി തീർച്ചപ്പെടുത്തേണ്ടതാണ്.

ഡി ആൻഡ് സി ചെയ്തുകഴിഞ്ഞാൽ മിക്കപ്പോഴും സാധാരണമെൻസസ് ഉണ്ടാകേണ്ട സമയത്ത് ഉണ്ടാകേണ്ടതാണ്. എന്നാൽ മെൻസസ് ഉണ്ടാകുന്നതിന് ഉടൻ മുൻപാണ് ഡി ആൻഡ് സി ചെയ്തതെങ്കിൽ ആർത്തവം ഉണ്ടാകാതിരിക്കും. അല്ലെങ്കിൽ രക്തസ്രാവം പതിവിലും കുറവായിരിക്കും. ഡി ആൻഡ് സി ചെയ്തതുകൊണ്ട് ആർത്തവത്തിനു വ്യത്യാസം വരുന്നതല്ല. എന്നാൽ മുറതെറ്റി ആർത്തവം ഉണ്ടാകുന്നവർക്കും ആർത്തവസമയത്ത് അധികരിച്ച രക്തസ്രാവമുണ്ടാകുന്നവർക്കും ആർത്തവം ക്രമമാകുന്നതിനും ക്രമമായുള്ള ആർത്തവസമയത്ത് അതിയായ രക്തസ്രാവം ഉണ്ടാകുന്നതു ശമിക്കാനും പലപ്പോഴും ഡി ആൻഡ് സി ഉപകരിക്കും. ഡി ആൻഡ് സി ചെയ്തതുകൊണ്ട് ഭാവിയിലുള്ള ഗർഭധാരണത്തിന് തടസ്സം സംഭവിക്കുന്നതല്ല. നേരെ മറിച്ച് ഗർഭം ധരിക്കാതിരിക്കുന്നവർക്ക് ചിലപ്പോൾ ഡി ആൻഡ് സി കഴിഞ്ഞാൽ ഗർഭം ധരിക്കുന്നതായും കാണുന്നുണ്ട്.

## മിസ് ജി.—എറണാകുളം

**ചോദ്യം:**

എനിക്ക് ഈയിടെയായി ഗുഹ്യഭാഗത്ത് മലദ്വാരത്തിനടുത്ത് ചെറിയ മുഴപോലെ ഉള്ളതായി തൊടുമ്പോൾ തോന്നിക്കുന്നു. ആ ഭാഗത്ത് ചൊറിച്ചിലുമുണ്ട്. ഇതുമൂലം ഞാൻ വല്ലാതെ വിഷമിക്കുന്നു. ഒരു ഡോക്ടറെ നേരിൽ കാണാൻ മടിയാണ്. ഇത് എന്തു അസുഖമാണ് ഡോക്ടർ?

**ഉത്തരം:**

ഇതു വൈദ്യപരിശോധനയ്ക്കു വിധേയമായി കണ്ടുപിടിക്കേണ്ടതാണ്.

## മരണത്തിൻെറ കവിത

(27-ാം പേജിൽനിന്നു തുടർച്ച)

അലിവൂറുന്ന ഗതകാലവിഷാദത്തിനും പിന്നിലായി വിവരണാതീതമായൊരു ഉൽക്കണ്ഠ ബാക്കിനില്പുണ്ട്. അവയിലെ നായികമാർ പ്രേമംകൊണ്ടു നടത്തുന്ന പലതരം പരീക്ഷണങ്ങൾക്കിടയിൽ, ആസന്നമായൊരു വിപത്തിനെക്കുറിച്ചുള്ള ആധി തെന്നിയകലുന്നതു കാണാം. "പട്ടങ്ങൾ" എന്ന ചെറുകഥ (1960) ഇതിന് ആർദ്രമായ ഉദാഹരണമരുളുന്നു. ജീവിതത്തിൽ ഒരിക്കൽപ്പോലും തന്നെ മനസ്സിലാക്കിയിട്ടില്ലാത്ത ഭർത്താവിനും, സ്നേഹത്തിൻെറ അക്കരെപ്പച്ച കാണിച്ച് തന്നെ വശീകരിക്കുന്ന കാമുകനുമിടയിൽ ഉഴറിനടക്കുന്ന കവയിത്രിക്കുടിയായ ഒരു സ്ത്രീയുടെ ദുഃഖമാണ് ഇക്കഥയുടെ പ്രമേയം. ഇരുപത്തിയഞ്ചുവയസ്സിൽ അവളെഴുതുന്ന കവിതകളിൽ നിഴൽ പരത്തിനില്ക്കുന്ന മരണബോധം കാമുകനിൽ അമ്പരപ്പുണർത്തുന്നു. പക്ഷേ, ഓർമ്മവച്ചകാലംമുതൽ താനൊരു ഹൃദ്രോഗിയായിരുന്നുവെന്ന സത്യം അവൾക്കു മാത്രമേ അറിയൂ. ഒരു സന്ധ്യയ്ക്ക്, അവളുടെ ദുർബ്ബലമായ മനസ്സിൽ ഉയർന്നുപൊങ്ങിയ നെടുവീർപ്പുകൾ രൂപം കൊടുത്ത കവിതാപുസ്തകം കൈയിലെടുത്തപ്പോൾ കാമുകൻെറ മനസ്സിൽ തറഞ്ഞത് ഈ വരികളായിരുന്നു.

"നേർത്ത് ഇല്ലാതാവുന്ന ഒരു പാട്ടുപോലെ ഒരു ഉച്ചയിൽ ഞാൻ പെട്ടെന്ന് അവസാനിച്ചേക്കാം. അതു സാധാരണമാണ്, മരണമെന്ന ഈ വസ്തു. നിങ്ങൾക്ക് ഒന്നും നഷ്ടപ്പെടില്ല. പക്ഷേ, എനിക്കോ? പട്ടത്തിൻെറ പിന്നിൽ ഉയരുന്ന നൂൽപോലെ സ്മരണകൾ എന്നോടൊന്നിച്ച് ഉയരുകയില്ല. ഇവയെല്ലാംതന്നെ എൻെറ നഷ്ടങ്ങളാവും—

ആകാശത്തിൻെറ വക്കുകൾ കത്തിക്കുന്ന ആ ഗുൽമോഹർമരം, മരിച്ചവരുടെ ആത്മാക്കളെന്നപോലെ മൂകരായി നീങ്ങുന്ന സാന്ധ്യത്തോണികൾ, സ്നേഹത്തെ അന്വേഷിക്കുന്ന മനുഷ്യൻെറ ഒടുങ്ങാത്ത കാൽവയ്പുകൾ. എല്ലാം എല്ലാം..."

(നരിച്ചീറുകൾ പറക്കുമ്പോൾ, (1960), പ്രസാ: കറൻറ് ബുക്സ്, പേ. 69).

ഈ ചെറുകഥയിലെ കവയിത്രിയുടേതെന്നപോലെ മാധവിക്കുട്ടിയുടേയും ഏക സാന്ത്വനം തൻെറ തീരാത്ത നഷ്ടബോധത്തെ വാക്കുകളിലൂടെ അനശ്വരമാക്കാൻ കഴിഞ്ഞുവെന്നതാവാം. ജീവിതത്തിൻെറ തരളഭംഗികൾ സാന്ദ്രീഭവിച്ചു നിൽപുള്ള രണ്ടുമൂന്നു സ്മൃതിചിത്രങ്ങളിലൂടെ അവർ മരണത്തിൻെറ മുമ്പിൽ തനിക്കുള്ള സ്വാതന്ത്ര്യം വിളിച്ചോതുകയാണ്. ഒരെഴുത്തുകാരൻ ആകെ ആശിക്കാൻ ധൈര്യപ്പെടുന്നതുമിതാണ്. തൻെറ മുഴമിക്കാത്ത ഗാനത്തെ കാലത്തിന് അപഹരിക്കാനാവാത്ത ഒരു നിശ്ചലബിന്ദുവിൽ ആവാഹിക്കാൻ ചിലവേള അയാൾക്കു കഴിയുന്നു.

---

പക്ഷിയുടെ മണം (1964), പ്രസാ. കറൻറ് ബുക്സ്, തൃശ്ശൂർ. രണ്ടാം പതിപ്പ് (1973). ഉദ്ധരണികൾ ഈ പതിപ്പിൽനിന്ന്.

*ഈ സമാഹാരത്തിൽ ഉൾപ്പെടുത്തിയിട്ടുള്ള ഉണ്ണി" എന്ന കഥയിൽ ഇതിനു സമാനമായൊരു സന്ദർഭമുണ്ട്. ഇവിടെ മിസ്സിസ് മേനോൻെറ വീട്ടിൽ ഒരുനാൾ ചോദിക്കാതെ കടന്നുവരുന്ന പത്തുവയസ്സുകാരൻ കുട്ടി. മുരടിപ്പു നിറഞ്ഞ ദാമ്പത്യബന്ധത്തിൻെറ മദ്ധ്യത്തിൽ അവൾ കാത്തുസൂക്ഷിക്കുന്ന ഒരു പഴയ ഓർമ്മ തട്ടിയുണർത്തുന്നു. പത്തുവയസ്സുള്ളപ്പോൾ 'ഞാൻ നിന്നെ മാത്രമേ കല്യാണം കഴിക്കയുള്ളൂ' എന്നു പറഞ്ഞ ഭർത്താവിൻെറ പ്രതിച്ഛായയാണ് അവൾ ആ കുട്ടിയിൽ കാണുന്നത്. അവൻെറ വരവും, ഭർത്താവ് വിമാനാപകടത്തിൽ മരിച്ചുവെന്ന വാർത്തയും ഒരുമിച്ചു സംഭവിക്കുന്നതായി കാണിച്ചിരിക്കുന്നത് തികച്ചും അർത്ഥവത്താണ്. കാരണം, ആ സ്ത്രീയുടെ ഉപബോധമനസ്സ് ഭർത്താവിൻെറ മരണം ആഗ്രഹിച്ചിരുന്നു. അവളുടെ അസഫലമായ മാതൃത്വം ഈ ആഗ്രഹത്തിൽ പങ്കുകൊണ്ടിരുന്നു.

Published by M. S. Sreenivasan on behalf of Laisa Publiatcions Private Ltd . Trivandrum-695024 and printed by him at Ravi Printers & Publishers Pvt. Ltd.. KAUMUDI BUILDINGS, Trivandrum-695024. Editor: M. S. MANI.

*Business Executives:*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res. 816622

NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000

CALCUTTA-Mrs. Aloka Guha
Phone: 456750

BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

COCHIN-Mrs. Mangala Nayak
Phone: Office 37228 Res. 37234